# പ്രദക്ഷിണം

മലങ്കരയുടെ സഭാവിചാര ശബ്ദം



## കോത്തല ഇടവക ജൂബിലി നിറവിൽ



## വിദേശ മെത്രാൻ വാഴ്ച

## സഭാ സമാധാനത്തിനായി വരച്ച സമാന്തരരേഖ

**ഡോ. ഡി. ബാബു പോളുമായുള്ള അഭിമുഖം**

## ചാത്തൻ സേവാ മഠങ്ങളിൽ നിന്ന് രോഗശാന്തി യജ്ഞങ്ങൾ വ്യത്യസ്തമാവാത്തത് എന്തുകൊണ്ട്?

## കോത്തല സെഹിയോൻ പള്ളി പ്ലാറ്റിനം ജൂബിലി പതിപ്പ്

പുസ്തകം 8 ലക്കം 1
2008 ജനുവരി 26

# പത്രാധിപവീക്ഷണം

“പരിശുദ്ധ പന്തിരു ശ്ലീഹന്മാരുടെ പള്ളി” അതിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളുടെ സമാപനത്തിലേക്കെത്തുമ്പോൾ “മലങ്കരയുടെ സഭാവിചാരശബ്ദ”മായ പ്രദക്ഷിണത്തിന്റെ വിശേഷാൽ പതിപ്പ് പ്രസിദ്ധീകരിക്കാൻ സാധിക്കുന്നതിൽ സന്തോഷിക്കാം. സ്വാർത്ഥത ലേശമില്ലാതെ ഇടവകയ്ക്ക് വേണ്ടി അത്യദ്ധ്വാനം ചെയ്ത മൺമറഞ്ഞു പോയവരും, ജീവനോടിരിക്കുന്നവരുമായ വന്ദ്യവയോധികരായ മാതാപിതാക്കളെയും, നമുക്കുവേണ്ടി ശുശ്രൂഷ അർപ്പിച്ച വന്ദ്യവയോധിക ശ്രേഷ്ഠരെയും, ഇത്തരുണത്തിൽ നന്ദിയോടെ സ്മരിക്കാം. അവർ കാട്ടിത്തന്ന നന്മയുടെയും ഒത്തൊരുമയുടെയും പാത നമുക്കും പിൻതുടരാം. കോത്തല ദേശത്തിന് അനുഗ്രഹം ചൊരിയുന്ന ഈ ദേവാലയം എന്നും ബഹുവർണ്ണശോഭിതമായ് പ്രകാശിക്കുന്നതിന് ഒന്നിച്ച് പ്രാർത്ഥിക്കുവാനും പ്രവർത്തിക്കുവാനും ഉൽസുകരാവാം. പ്ലാറ്റിനം ജൂബിലി വിശേഷാൽ പതിപ്പിന്റെ പ്രസിദ്ധീകരണത്തിനു സഹകരിച്ച നമ്മുടെ നല്ല അയൽക്കാരൻ ശ്രീ. കെ. കെ. രാജശേഖരൻനായർ സാറിനോടും, ഡോ. ഡി. ബാബുപോൾ സാറിനോടുമുള്ള നന്ദി അറിയിക്കട്ടെ. പ്രദക്ഷിണത്തിന്റെ പ്രവർത്തനങ്ങൾക്കു എന്നും ഊർജ്ജം പകരുന്ന നല്ലവരായ ഒരു പറ്റം അക്ഷര സ്നേഹികൾക്ക് നന്ദിയുടെ പൂച്ചെണ്ടുകൾ അർപ്പിക്കുന്നു. നിങ്ങളുടെ അറിവിനായുള്ള അന്വേഷണമാണ് പ്രദക്ഷിണത്തിന്റെ പ്രവർത്തനങ്ങൾക്ക് നിദാനം. (വായനക്കാരുടെ പ്രതികരണങ്ങൾ സഹർഷം സ്വാഗതം ചെയ്യുന്നു. ആത്മാർത്ഥമായ വിലയിരുത്തലുകൾ പ്രദക്ഷിണത്തിന്റെ പ്രവർത്തനങ്ങളെ സ്വാധീനിക്കുന്നു. ഈ ജൂബിലി പതിപ്പു ശ്രദ്ധേയമായ ഒരു പ്രസിദ്ധീകരണമാക്കുവാൻ പത്രാധിപ സമിതിയോടു ചേർന്ന് ആത്മാർത്ഥമായ് പ്രവർത്തിച്ച ശ്രീ. റ്റി. പി. ജോർജ്ജുകുട്ടിയോടുള്ള നന്ദിയും സ്നേഹവും പ്രദക്ഷിണം അർപ്പിക്കുന്നു. പ്രദക്ഷിണം അതിന്റെ പ്രയാണം എട്ടാം വർഷത്തിലേയ്ക്ക് കടക്കുന്ന ഈ മുഹൂർത്തത്തിൽ ഫ്രണ്ട്സ് ഫോറം അംഗങ്ങളോടുള്ള നന്ദിയും അറിയിക്കട്ടെ. ഒട്ടേറെ ശ്രദ്ധേയങ്ങളായ പ്രവർത്തനങ്ങളാൽ അനുഗൃഹീതമായ സെഹിയോൻ ഇടവകയുടെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങൾ ഇടവകയ്ക്കും ദേശത്തിനും അഭിവൃദ്ധിയേകട്ടെ.



## ഉൾപേജുകളിൽ

# സമാന്തരരേഖ

## ഡോ. ഡി. ബാബു പോളുമായുള്ള അഭിമുഖം

### തയാറാക്കിയത്: പ്രദക്ഷിണം ടീം



സഭയിലും സമൂഹത്തിലും സംഭവിക്കുന്ന സൂക്ഷ്മമായ ചലനങ്ങളെപ്പോലും ശ്രദ്ധയോടെ നിരീക്ഷിക്കുകയും ഗൗരവമേറിയ കാര്യങ്ങൾ പോലും അല്പം ഫലിതത്തിന്റെ മേമ്പൊടിയോടുകൂടി സരളമായി വിശദീകരിക്കുകയും ചെയ്യുന്ന ഡോക്ടർ ബാബുപോളിന്റെ അഭിപ്രായങ്ങൾ അറിവിന്റെയും അനുഭവത്തിന്റെയും നിറവുള്ള പ്രവാചക ശബ്ദമായി മുഴങ്ങുന്നു. പ്രദക്ഷിണത്തിന്റെ ജൂബിലി പതിപ്പുമായി ബന്ധപ്പെട്ട് അദ്ദേഹത്തിന്റെ തിരുവനന്തപുരത്തെ ഭവനത്തിൽ ചെന്നപ്പോൾ ആനുകാലിക വിഷയങ്ങളെപ്പറ്റി അദ്ദേഹം നടത്തിയ പരാമർശങ്ങൾ സഭാനേതൃത്വവും മറ്റും ഗൗരവമായി എടുത്തിരുന്നെങ്കിൽ എന്നു ഞങ്ങൾ ചിന്തിച്ചുപോയി.

*സഭയിൽ വീണ്ടും പ്രശ്നങ്ങൾ ഉരുണ്ടു കൂടുകയാണല്ലോ. വിദേശ മെത്രാന്റെ വാഴിക്കലും മറ്റും*

സൂക്ഷ്മമായി ചിന്തിച്ചാൽ അടുത്ത കാലത്തെ വിവാദമായ 'വിദേശ മെത്രാൻ വാഴ്ച' സഭാ സമാധാനത്തിനായി വരച്ച ഒരു സമാന്തരരേഖയാണ് എന്ന് എനിക്കു തോന്നുന്നു. അതിന്റെ പ്രത്യക്ഷ മാനവും പരോക്ഷ സൂചനയും മനസ്സിലാക്കിയ ചിലരും മനസ്സിലാക്കാത്ത പലരും ഒരുപോലെ അതിനെ വിമർശിക്കുന്നതിൽ നിന്നും നമുക്ക് മനസ്സിലാകുന്നത് അതല്ലേ?

ഞാൻ പൂർണ്ണമായും യാക്കോബായ സഭയിലെ അംഗമാണ്. പാത്രിയർക്കീസ് ബാവായുമായി ഇപ്പോഴും നേരിട്ട് ബന്ധപ്പെടാറുണ്ട്. അതുകൊണ്ട് ഇത്തരം കാര്യങ്ങളിൽ അഭിപ്രായ പ്രകടനത്തിന് എനിക്ക് പരിമിതിയുണ്ട്.

എങ്കിലും സഭ ഒന്നാണെന്ന കാഴ്ചപ്പാടാണ് എനിക്കുള്ളത്. ഇപ്പോഴത്തെ കാറും കോളും നിറഞ്ഞ അന്തരീക്ഷം ഇന്നല്ലെങ്കിൽ നാളെ മാറുക തന്നെ ചെയ്യും. പലപ്പോഴും വിവാദങ്ങൾ ഉണ്ടാകുന്നത് അനാവശ്യമായും അനവസരത്തിലുമാണ്. ഓർത്തഡോക്സ് വിഭാഗത്തിന്റെ കാഴ്ചപ്പാടിൽ ഈ മെത്രാൻ വാഴ്ച വിവാദമായത് സത്യത്തിൽ പലരെയും അദ്ഭുതപ്പെടുത്തുന്നുണ്ട്.

പാത്രിയർക്കീസ് ബാവായുടെ മലങ്കരയിലെ അനധികൃതമായ ഇടപെടലുകൾ ആണ് മലങ്കരസഭയിൽ കുഴപ്പങ്ങൾ ഉണ്ടാക്കിയതെന്നു പറയുന്ന ഓർത്തഡോക്സ് പക്ഷക്കാർ, അതേ രീതിയിലുള്ള ഒരു തിരിച്ചടി പാത്രിയർക്കീസ് ഭാഗത്തിനു നൽകാൻ നടത്തിയ ആസൂത്രിതമായ ഒരു ശ്രമമെന്ന നിലയിൽ വളരെ ഗൗരവത്തോടെയാണ് എല്ലാവരും ആദ്യം ആ സംഭവത്തെ വീക്ഷിച്ചത്. ആ വഴി കാര്യങ്ങൾ നീങ്ങിയാൽ തൽക്കാലം ചില പ്രശ്നങ്ങൾ ഉണ്ടായാലും ആത്യന്തികമായ ഒരു സമാധാനശ്രമത്തിൽ അത് എത്തിച്ചേരുമായിരുന്നു എന്നു കരുതുന്നവർ പാത്രിയർക്കീസ് പക്ഷത്തു പോലും ഉണ്ടായിരുന്നു.

എന്നാൽ ഈ സംഭവം പൂർവ്വവൈരാഗ്യം തീർക്കാനുള്ള ശ്രമമായി സ്വാധീനശക്തിയുള്ള ചിലർ ശ്രമിച്ചെന്ന തോന്നലാണ് പിന്നീട് തുടരെയുണ്ടായ വാർത്താ വിവാദങ്ങളിൽ നിന്നു തോന്നുന്നത്.

ഇതാണ് മലങ്കരയുടെ ഇരുപക്ഷത്തെയും ശാപം. ധീരമായ നടപടികൾക്കു തുനിയുന്നവർക്ക് പിൻതുണ നൽകാതെ അവർക്കെതിരെ ഒളിയമ്പ് എയ്യുന്ന വികലമായ മനസ്ഥിതി മാറാതെ ഈ സഭ നന്നാവില്ല എന്നു തോന്നിപ്പോവുന്നു.

*വിദേശ മെത്രാൻ വാഴ്ച സമാധാനത്തിനു വഴിതുറക്കുമായിരുന്നു എന്നു പറയുന്നതിൽ വലിയ വൈരുധ്യമില്ലേ?*

വൈരുധ്യത്തിൽ നിന്നാണ് വൈവിധ്യമുണ്ടാകുന്നത്. വൈവിധ്യങ്ങളിൽ നിന്നാണ് സമാനതകൾ ജനിക്കുന്നത്.

അന്ത്യോഖ്യൻ സഭയിൽ നിരവധി വംശീയ ഗ്രൂപ്പുകളും അഭിപ്രായ വ്യത്യാസങ്ങളുമെല്ലാം എപ്പോഴും ഉണ്ടായിരുന്നു. അബ്ദേദ് മിശിഹായുടെ കാലത്തൊഴികെ അവയൊന്നും ചൂഷണം ചെയ്യാൻ മലങ്കര സഭയിലെ ഒരു വിഭാഗവും പരിശ്രമിച്ചിട്ടില്ല. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ കാലം ചെയ്തപ്പോൾ ആകമാന സുന്നഹദോസിനു അന്നത്തെ കാതോലിക്കാ ബാവാ ഒരു നോട്ടീസ് അയച്ചാൽ അതിനു ഫലമുണ്ടാകുമായിരുന്നു. മറ്റൊരു പാത്രിയർക്കീസ് ഉണ്ടാകുവാനുള്ള സാധ്യതയും ഉണ്ടാകുമായിരുന്നു. അത്തരം സാധ്യതകൾ ചർച്ചകളിലേക്കും സമാധാനത്തിലേക്കും നയിക്കുമായിരുന്നു.

സമാനമായ ഒരു സാഹചര്യം ഉണ്ടാകുവാൻ ഇപ്പോഴും സാധ്യത ഇല്ലാതില്ല. മലങ്കരയിലെ ഭിന്നത തങ്ങൾ മുതലെടുക്കുന്നതു പോലെ തങ്ങളിലെ ഭിന്നത മലങ്കരക്കാരും മുതലെടുക്കുമെന്നൊരു തോന്നൽ അന്ത്യോഖ്യക്കാർക്ക് ഉണ്ടായിരുന്നുവെങ്കിൽ മലങ്കര പ്രശ്നങ്ങൾ എന്നേ പരിഹരിക്കപ്പെടുമായിരുന്നു.

ഇപ്പോഴത്തെ മെത്രാൻവാഴ്ച മലങ്കര സഭയിലെ സുന്നഹദോസ് അംഗങ്ങളുടെ പൂർണ്ണ സഹകരണത്തിലും യോജിപ്പിലും ആണ് നടന്നിരുന്നതെങ്കിൽ തീർച്ചയായും അത് അന്ത്യോഖ്യൻ സഭയെ ചിന്തിപ്പിക്കുമായിരുന്നു. ആ ചിന്ത തീർച്ചയായും സഭാ യോജിപ്പിൽ എത്തുമായിരുന്നു എന്നു തന്നെയാണു ഞാൻ ചിന്തിക്കുന്നത്.

*അന്ത്യോഖ്യൻ പാത്രിയർക്കീസുമായി വ്യക്തിബന്ധം പുലർത്തുന്ന താങ്കൾ ഇങ്ങനെ ചിന്തിക്കുന്നത് ശരിയാണോ?*

അങ്ങനെ ചെയ്യണം എന്നല്ല ഞാൻ പറഞ്ഞത്. അങ്ങനെ ഒരു സാഹചര്യം ഉണ്ടായിരുന്നെങ്കിൽ അതിന്റെ പരിണിതഫലങ്ങൾ എങ്ങനെയാകുമായിരുന്നു എന്ന് ചിന്തിച്ചു നോക്കി എന്നു മാത്രം.

ഇപ്പോഴത്തെ അന്ത്യോഖ്യൻ പാത്രിയർക്കീസ് എല്ലാ അർത്ഥത്തിലും സമാധാന കാംക്ഷിയാണ്. പക്ഷേ അദ്ദേഹത്തിനു മേൽ സമ്മർദ്ദങ്ങൾ ഏറെയാണ്.

യാക്കോബായ പക്ഷത്തുള്ള മെത്രാന്മാരും സമാധാനത്തെ സ്വാഗതം ചെയ്യുന്നവരാണ്. പക്ഷേ സ്വന്തം ബോദ്ധ്യത്തിനൊത്ത് പ്രവർത്തിക്കുവാൻ പലപ്പോഴും അവർക്ക് സാധിക്കാറില്ല. ഓർത്തഡോക്സ് പക്ഷത്തിനാണ് സഭയുടെ ഭാവി നിർണ്ണയിക്കാനാവുന്ന തീരുമാനങ്ങൾ കൈക്കൊള്ളനാവുക എന്നാണ് ഞാൻ സൂചിപ്പിച്ചത്. അത് എപ്രകാരം ആയിരിക്കണം എന്നു സൂചിപ്പിക്കാൻ ഞാൻ ആളല്ല.

സഭാ കാര്യങ്ങളിൽ കോട്ടയം ഇടവകയുടെ ഈവാനിയോസ് തിരുമേനിയുടെ സമീപനങ്ങൾ ഓർത്തഡോക്സ് പക്ഷം കൂടുതലായി ഉൾക്കൊള്ളേണ്ടതുണ്ട്. ദൈവികസ്പർശം നേരിട്ട് അനുഭവിച്ചിട്ടുള്ള തിരുമേനിയുടെ വാക്കുകളും പ്രവൃത്തികളും പ്രവാചക ദൗത്യമാണ് നിർവഹിക്കുന്നത് എന്നാണ് എനിക്കു തോന്നിയിട്ടുള്ളത്.

*സഭാ കാര്യങ്ങളെപ്പറ്റി കൂടുതൽ ചോദിക്കുന്നില്ല. സഭയിൽ ദൈവം ഇടപെടട്ടെ എന്നു നമ്മുക്ക് മുട്ടിപ്പായി പ്രാർത്ഥിക്കാം. അടുത്ത കാലത്തു വിദ്യാഭ്യാസ മേഖലയുമായി ബന്ധപ്പെട്ട് ക്രൈസ്തവ സഭയുടെ ഇടപെടൽ വിമർശന വിധേയമാവുന്നല്ലോ?*

പല രാഷ്ട്രീയക്കാരും ഇപ്പോൾ സഭയുടെ മേൽ കുതിരകയറുകയാണ്. പാളയത്തിലെ പട ഒതുക്കുന്നവരും രാഷ്ട്രീയ പിന്തുണ ആഗ്രഹിക്കുന്ന സ്ഥാപിത താല്പര്യക്കാരും കൂടി സൃഷ്ടിക്കുന്ന പ്രശനങ്ങൾ എന്നു മാത്രമേ ഇതിനെപ്പറ്റി പറയേണ്ടതുള്ളു.

ഇവിടെ ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. സഭയുടെ വിദ്യാഭ്യാസപരമായ ചുമതലകൾ മെത്രാന്മാർ കയ്യൊഴിയേണ്ട കാലം കഴിഞ്ഞു. കോർപറേറ്റ് മാനേജർ എന്ന പദവിയിലിരുന്നു തിരുമേനിമാർ എന്തിനാണു പരിഭവങ്ങൾക്കും പരാതികൾക്കും ഇട നൽകുന്നത്? സ്ഥാപനങ്ങളുടെ ഭരണം അല്മായർക്കു വിട്ടുകൊടുത്തുകൊണ്ട് ധാർമ്മിക ശക്തി നൽകുന്ന യഥാർഥ ആത്മീയ പിതാക്കന്മാരായി പുരോഹിത നേതൃത്വം മാറിയാൽ, ക്രൈസ്തവ സ്ഥാപനങ്ങൾക്കും ജനങ്ങൾക്കും ഏറെ മുന്നോട്ടു പോകാനാകും.

*വിദ്യാഭ്യാസ രംഗത്തെപ്പറ്റി പൊതുവായി പറയുമ്പോൾ നമുക്കൊക്കെ മനസാക്ഷിക്കുത്ത് തോന്നുന്ന കാര്യങ്ങളല്ലേ നടക്കുന്നത്? മുമ്പുകാലത്ത് ഒരു നാട്ടിലെ എല്ലാ കുട്ടികളും പാവപ്പെട്ടവരും ധനികരും - ഒരു സ്കൂളിൽ തന്നെ പഠിച്ചു വന്നു. ഒരു നാട്ടിലെ ജനങ്ങൾ തമ്മിലുള്ള സാഹോദര്യത്തിനും സൗഹൃദത്തിനും അത് കാരണമായിരുന്നു. ഇന്നത്തെ സ്ഥിതിയോ?*

ഇക്കാര്യത്തിൽ സാഹചര്യങ്ങളെയാണു പ്രതിസ്ഥാനത്തു പ്രധാനമായും നിർത്താൻ കഴിയുക. മുമ്പുകാലത്തു സ്കൂളുകൾ തിരഞ്ഞെടുക്കാൻ സാധ്യമല്ലായിരുന്നു. കാരണം അവ പരിമിതമായിരുന്നു. എല്ലാവരും അവരുടെ സമീപത്തുള്ള സ്കൂളിൽ പഠിക്കണം എന്ന് നിർബന്ധിക്കാൻ സാധിക്കാത്ത വിധം സാഹചര്യങ്ങൾ മാറിപ്പോയിരിക്കുന്നു. പല നിലവാരത്തിലുള്ള സ്കൂളുകളാണ് ഇന്നുള്ളത്.

ഇക്കാര്യത്തിൽ എന്തെങ്കിലും ചെയ്യുവാൻ കഴിയുന്നത് ഗവൺമെന്റിനും ഗവൺമെന്റ് - എയ്ഡഡ് അധ്യാപകർക്കുമാണ്. തങ്ങളുടെ സ്ഥാപനങ്ങളുടെ നിലവാരം ഉയർത്തുവാൻ അവർ ബോധപൂർവ്വം ശ്രമിക്കണം. നിലവാരമുള്ള സ്കൂളിലേക്കു മറ്റൊരു പരിഗണനയും കൂടാതെ കുട്ടികൾ പ്രവഹിക്കും. പഴയ ആ നല്ല കാലം തിരികെ വരുത്തുവാൻ ഒരു പരിധി വരെ അങ്ങനെ സാധിക്കും.

*വിദ്യാഭ്യാസ രംഗത്തു കൂടെക്കൂടെയുണ്ടാകുന്ന പരിഷ്കരണങ്ങൾ ദോഷമല്ലേ ചെയ്തുകൊണ്ടിരിക്കുന്നത്? സർക്കാർ സ്കൂളുകളുടെ നിലവാരം തീരെ താഴ്ന്നു പോയതായി അനുഭവപ്പെടുന്നു.*

വിദ്യാഭ്യാസം നിരന്തരമായി പരിഷ്കരണ വിധേയമാവേണ്ടതു തന്നെയാണ്. സാവധാനം ധൃതിയിൽ പോകുക എന്നർഥം വരുന്ന ഒരു ലാറ്റിൻ പഴമൊഴിയുണ്ട്. അവധാനതയോടു കൂടി ചെയ്യേണ്ടത് നേരെ മറിച്ചു ചെയ്യുന്നതാണ് പ്രശ്നം. പുതിയ പരിഷ്കാരങ്ങൾ നിലവാരം കുറയ്ക്കുന്നതാണ് അനുഭവമെങ്കിൽ അതേപ്പറ്റി ഗൗരവമായി പഠിക്കുക തന്നെ ചെയ്യണം.

*ന്യൂനപക്ഷങ്ങൾക്കു കൂടുതൽ സ്കോളർഷിപ്പും മറ്റും ഏർപ്പെടുത്താനുള്ള കേന്ദ്ര ഗവൺമെന്റ് നീക്കം സമൂഹത്തിൽ ദൂരവ്യാപകമായ പ്രതികൂല ഫലങ്ങൾ ഉണ്ടാക്കുന്നതിനു ഇടനൽകില്ലേ?*

ന്യൂനപക്ഷങ്ങൾക്കു നൽകുന്ന പ്രത്യേക പരിഗണന കേരളത്തിന്റെ പശ്ചാത്തലത്തിൽ പല പ്രദേശങ്ങളിലും ബുദ്ധിമുട്ട് ഉണ്ടാക്കുന്നതാണ്. കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളും മുസ്ലീംകളിൽ നല്ലൊരു വിഭാഗവും സാമ്പത്തികമായും സാമൂഹ്യമായും ഉന്നതശ്രേണിയിൽ ഉള്ളവരാണ്. നായർ, നമ്പൂതിരി തുടങ്ങിയ സവർണ്ണ സമുദായങ്ങളിൽ സാമ്പത്തികമായും മറ്റും പിന്നോട്ടുപോയ ഒരു വിഭാഗം ജനങ്ങളുണ്ട്. ആ സാഹചര്യത്തിൽ ക്രിസ്ത്യൻ മുസ്ലീം വിഭാഗക്കാർക്കു മാത്രമായി ആനുകൂല്യങ്ങൾ നൽകുന്നത് പ്രശ്നങ്ങൾ ഉണ്ടാക്കാൻ സാധ്യതയുണ്ട്. ഈ സാഹചര്യം വിശദമായി പഠിക്കേണ്ടതുണ്ട്. ഒപ്പം പിന്നോക്ക മുസ്ലീങ്ങൾക്കും പിന്നോക്ക ക്രൈസ്തവ വിഭാഗങ്ങൾക്കും ഈ ആനുകൂല്യം പ്രയോജനപ്പെടുത്താനുള്ള സംവിധാനം ഉണ്ടാവുകയും വേണം. പിന്നോക്കാവസ്ഥയിലുള്ള എല്ലാവർക്കും കേരളത്തിൽ ഈ ആനുകൂല്യങ്ങൾ ലഭിക്കാൻ സംവിധാനം ഉണ്ടാകണം.

*കരിസ്മാറ്റിക് പ്രസ്ഥാനങ്ങൾ ശക്തിപ്പെടുന്ന ഇക്കാലത്ത് ഓർത്തഡോക്സിയുടെ ശക്തിയും, പ്രസക്തിയും വർധിപ്പിക്കുവാൻ നാം എന്തു ചെയ്യണം.*

മതത്തെ വികാരപരമായി കൈകാര്യം ചെയ്യുന്ന പ്രവർത്തനമാണ് കരിസ്മാറ്റിക് പ്രാർത്ഥനകൾ. അവ പലർക്കും ആവശ്യമുള്ളതു കൊണ്ട് പലരും അതിലേക്കു ആകർഷിക്കപ്പെടുന്നുണ്ട്. പാരമ്പര്യ ക്രൈസ്തവ സഭകൾ വൈദികപരിശീലനത്തിൽ ഗൗരവമായ പ്രായോഗിക പാഠങ്ങൾ ഉൾപ്പെടുത്തുകയും ജനങ്ങൾക്കു ശരിയായ മാർഗ്ഗനിർദ്ദേശം നൽകുകയും ക്രൈസിസ് മാനേജ്മെന്റ് സംവിധാനം ഏർപ്പെടുത്തുകയും ചെയ്യേണ്ടതുണ്ട്. സ്ഥാപനങ്ങൾ വിട്ട് പുരോഹിത നേതൃത്വം ജനങ്ങളിലേക്ക് ഇറങ്ങിവരണം.

*വിമർശനത്തിന്റെ ഭാഷയിലല്ല ഡോക്ടർ ബാബു പോൾ തന്റെ അഭിപ്രായങ്ങൾ പ്രകടിപ്പിച്ചത്. തന്നെ നയിക്കുന്ന പരിശുദ്ധാത്മ ശക്തിയിൽ അദ്ദേഹത്തിനു ഉറച്ച വിശ്വാസമാണ്. തന്റെ അഭിപ്രായങ്ങൾ മറച്ചു വെക്കേണ്ടതാണെന്ന് അദ്ദേഹം കരുതുന്നില്ല. തീർച്ചയായും മലങ്കരയിലെ ഇരുവിഭാഗത്തുമുള്ള യുവജനനേതൃത്വം ഡോക്ടർ ബാബു പോളിന്റെയും മറ്റും മാർഗ്ഗനിർദ്ദേശങ്ങൾ മനസ്സിലാക്കുന്നതിനും ആശയവിനിമയത്തിലൂടെ പുതുക്കം പ്രാപിക്കുന്നതിനുമുള്ള ശ്രമങ്ങൾ ആരംഭിച്ചാൽ തീരച്ചയായും അതു ശരിയായ ഒരു ചുവടുവയ്പായിരിക്കും.*

❑

# ദൈവമഹത്വം വെളിപ്പെടുന്നത്

## തയ്യാറാക്കിയത്: കുരുവിള തോമസ് ഓത്താപ്പറമ്പിൽ

ക്രിസ്തീയ ജീവിതം വിശുദ്ധിയിലേക്കുള്ള ഒരു തീർത്ഥാടനമാണ്. ഈ യാത്രയിൽ തിന്മയുടെ ശക്തികളുമായുള്ള പോരാട്ടം എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കും. ഓരോ കാലടിയും മമ്പോട്ടു വെക്കാനുള്ള ശക്തി നമുക്ക് ലഭിക്കുന്നത് നോമ്പ്, പ്രാർത്ഥന, വി. കൂദാശകൾ തുടങ്ങിയ അനുഷ്ഠാനങ്ങളിലൂടെയാണ്.

**ദൈവ സ്വരുപം: മനുഷ്യന്റെ പ്രത്യേകത**

മനുഷ്യന്റെ സവിശേഷത അവൻ ദൈവ സ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ടു എന്നതാണ്. "ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു". (ഉല്പത്തി 1:27) "ദൈവത്തിന്റെ മഹത്വമാണ് മനുഷ്യൻ" എന്ന് യഹൂദന്മാരുടെ ആധികാരിക ഗ്രന്ഥമായ തൽമൂദിൽ പറയുന്നു. ക്രസ്തീയ സഭാപിതാക്കന്മാരിൽ അഗ്രഗണ്യനായ ഐറേനിയോസ് പ്രസ്താവിക്കുന്നത് ജീവനുള്ള മനുഷ്യനാണ് ദൈവത്തിന്റെ മഹത്വം എന്നാണ്. ദൈവ സൃഷ്ടിയുടെ കേന്ദ്രവും മകുടവും എന്ന നിലയിൽ പ്രപഞ്ചത്തിൽ മനുഷ്യനുള്ള അതുല്യമായ സ്ഥാനത്തിന്റെ അടിസ്ഥാനം, അവൻ ദൈവ സ്വരുപമാകുന്നു എന്ന യാഥാർത്ഥ്യമാണ്.

**ദൈവ മഹത്വം എങ്ങനെ തിരിച്ചറിയാം?**

പക്ഷെ, മനുഷ്യനിലുള്ള ഈ മഹത്വം എങ്ങനെയാണ് പ്രകാശിക്കുന്നത്.? എങ്ങനെയാണ് ആ പ്രകാശം തിരിച്ചറിയുന്നത്.?കർത്താവ് ഗിരി പ്രഭാഷണത്തിൽ അരുളിചെയ്യുന്നു. "അങ്ങനെതന്നെ, മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിനു, നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ". (വി: മത്തായി 5:16) അതായത്, നമ്മുടെ മഹത്വം കാണുന്നത്, തിരിച്ചറിയുന്നത്, നമ്മുക്കു ചുറ്റും ജീവിക്കുന്ന മനുഷ്യരാണ്. വ്യക്തി ജീവിതത്തിലും, കുടുംബ ജീവിതത്തിലും, സമൂഹ, സമുദായ ജീവിതത്തിലും ഉള്ള നമ്മുടെ പ്രവൃത്തികളാണ് മറ്റുള്ളവർ കാണുന്നത്. നമ്മുടെ മഹത്വം പ്രകാശിക്കുന്നതും പ്രസരിക്കുന്നതും നമ്മുടെ പ്രവൃത്തികളിലൂടെയാണ്. ഈ അടിസ്ഥാനത്തിൽ നമ്മുടെ ഇടവകയെ മൊത്തത്തിൽ ഒന്നു വിലയിരുത്താം.

**പ്ലാറ്റിനം ജൂബിലി വർഷം (2007 – 2008)**

2007 ജനുവരി 26 മുതൽ ഒരു വർഷം നമ്മുടെ ഇടവക പ്ലാറ്റിനം ജൂബിലി വർഷമായി ആഘോഷിച്ചു. ജൂബിലിയോടനുബന്ധിച്ച് ഓരോ മാസത്തിലും വിവിധ ആത്മീയ സംഘടനകളുടെ നേതൃത്വത്തിൽ പ്രത്യേക പരിപാടികൾ സംഘടിപ്പിക്കുയുണ്ടായി. ഇടവകയിലെ അംഗങ്ങളുടെ പങ്കാളിത്തം കൊണ്ടു ശ്രദ്ധേയമായ ചില പ്രവർത്തനങ്ങൾ താഴെ ചേർക്കുന്നു.

1. വലിയനോമ്പിലെ പ്രാർത്ഥനാ സംഗമങ്ങൾ ഇടവകയ്ക്കു മൊത്തത്തിൽ ഒരു ഉണർവ് നൽകി. പ്രാർത്ഥനാ യോഗം പ്രവർത്തകർ എല്ലാ ഭവനങ്ങളും സന്ദർശിക്കുകയും ഇടവക അംഗങ്ങളുമായി സജീവ ബന്ധം ഉറപ്പിക്കുകയും ചെയ്തു. 2 ജൂബിലിയാഘോഷത്തിന്റെ ഉണർവ് ഉൾകൊണ്ട് ഇടവകയിലെ യുവജനങ്ങളും പ്രവർത്തകരും ഒത്തൊരുമിച്ച്, ഇടവകയിലും പരിസരപ്രദേശത്തുമുള്ള മൂന്നു കുടുംബങ്ങൾക്കു വീടു നിർമ്മിച്ചു കൊടുത്തു. അതിൽ ഒരു ഭവനത്തിനു ഫണ്ടു ശേഖരിച്ചത് കേരള സർക്കാരിന്റെ പൂജാ ബംമ്പർ ഭാഗ്യക്കുറി ടിക്കറ്റു വില്പനയിൽ നിന്നും ലഭിച്ച ഏജന്റു കമ്മീഷൻ വഴിയാണ് എന്നതു കൗതുകകരമായ സംഗതിയാണ്. ഈ പ്രവർത്തനത്തെ, നിയുക്ത കാതോലിക്കാ അഭിവന്ദ്യ മിലിത്തിയൂസ് തിരുമേനി യുവജന കുടുംബ സംഗമത്തിൽ പ്രത്യേകം അഭിനന്ദിക്കുകയുണ്ടായി. ഒരോ ഭവനത്തിലും വച്ചിട്ടുള്ള വഞ്ചികയിലൂടെ സ്വരൂപിച്ച ജീവകാരുണ്യ നിധിയിൽ നിന്നും, അർഹരായവർക്കു ചികിൽസക്കും വിദ്യാഭ്യാസത്തിനും സഹായം നൽകി വരുന്നുണ്ട്.

3. കടകളിൽ കൂടി ലഭിക്കുന്ന ഭക്ഷ്യ വസ്തുക്കളിൽ വ്യാപകമായ തോതിൽ മായം ചേർക്കുന്നു എന്ന വസ്തുത നേരിട്ട് ബോധ്യപ്പെടുത്താനും, രാസവളം, വിഷാംശമേറിയ കീടനാശിനികൾ ഇവ ചേർക്കാതെ ജൈവ വളം ഉപയോഗിച്ച് വിട്ടാവശ്യത്തിനുള്ള പച്ചക്കറികൾ സ്വന്തം വീട്ടുമുറ്റത്ത് നട്ടുണ്ടാക്കുന്നതിനെ പ്രോൽസാഹിപ്പിക്കാനും കാർഷിക ആരോഗ്യ സെമിനാർ സംഘടിപ്പിച്ചു. ഇടവകയിലും പരിസര പ്രദേശങ്ങളിലും ഉള്ള സുമനസ്സുകൾ ജാതിമതഭേദമെന്യ ഈ നാട്ടു കൂട്ടത്തിൽ പങ്കെടുത്തു. 4. മർത്തമറിയം സമാജത്തിന്റെ ആഭിമുഖ്യത്തിൽ വനിതാ സമ്മേളനം, യുവജനങ്ങളുടെ കുടുംബസംഗമം എന്നിവയും ഇടവകയിലെ അംഗങ്ങളുടെ പങ്കാളിത്തം കൊണ്ട് ശ്രദ്ധേയമായി. പരുമല തിരുമേനിയുടെ കബറിങ്കലേക്കുള്ള പദയാത്രയിൽ മുൻവർഷങ്ങളിലെപ്പോലെ ഇടവകയിലെ ധാരാളം വിശ്വാസികൾ പങ്കെടുത്ത് അനുഗ്രഹം തേടി.

മേൽസൂചിപ്പിച്ചവയല്ലാതെയും ധാരാളം പ്രവർത്തനങ്ങൾ ഈ വർഷത്തിൽ നടത്തപ്പെട്ടു. പക്ഷെ ഇടവകയിലെ ഭൂരിപക്ഷം അംഗങ്ങളെ ആത്മീയ സംഘടനാ പ്രവർത്തനങ്ങളിൽ തുടർച്ചയായി പങ്കെടുപ്പിക്കാൻ സാധിക്കുന്നില്ല. പ്രാർത്ഥനായോഗങ്ങൾ വൃദ്ധസദസ്സുകളായി മാറിക്കൊണ്ടിരിക്കുന്നു. പന്തിരു ശ്ലീഹന്മാരുടെ പ്രത്യേക കാവൽ ഉള്ളതു കൊണ്ട് "വിരുന്നുകൾ" ഈ ഇടവകയിൽ ബാധിച്ചിട്ടില്ല എന്നതു അനുഗ്രഹകരമാണ്.

**സഭ എവിടെ നിൽക്കുന്നു**

പൊതുവെ ദൈവ മഹത്വത്തിന്റെ നേരിയ പ്രകാശം ഇടവകയിൽ ദർശനീയമെങ്കിലും നമ്മുടെ സഭയുടെ ആകെ സ്ഥിതി എന്താണ്? "എന്നാൽ നിങ്ങൾ നിമിത്തം ദൈവത്തിന്റെ നാമം ജാതികളുടെ ഇടയിൽ ദുഷിക്കപ്പെടുന്നു എന്ന് എഴുതിയിരിക്കുന്നുവല്ലോ" (റോമർ 2:24) എന്ന വിശുദ്ധ പൗലോസ് അപ്പോസ്തോലന്റെ വചനം ഇന്നു വളരെ പ്രസക്തമാണ്. ജാതികൾക്കു ദുഷിക്കാനായി നാം ധാരാളം കാരണങ്ങൾ ഉണ്ടാക്കുന്നുണ്ട്. സഭാ തർക്കം, സദാ വഴക്കായി മാറി. മദ്യപിച്ച് പൊതു സ്ഥലത്തു അടിപിടി കൂടുകയും പോലീസ് മർദ്ദനമേറ്റു വാങ്ങുകയും ചെയ്യുന്ന ഒരു വിഭാഗമായി നമ്മെ മറ്റുള്ളവർ കാണുന്നതും ദുഷിക്കുന്നതും വളരെ വേദനാജനകമാണ്. ദൈവ മഹത്വം പ്രസരിപ്പിക്കുന്ന തരത്തിലല്ല നമ്മുടെ പോക്കു എന്നത് തുറന്നു പറയാതിരിക്കാൻ കഴിയുന്നില്ല.

**ദൈവകൃപ**

പരിതാപകരമായ ഇന്നത്തെ അവസ്ഥയിൽ നിന്നും രക്ഷപ്പെടുന്നതിനു, ക്രിസ്തീയമായ ഒരു നിലപാടിലേക്കു ഉയരാൻ സഭയ്ക്കു നേതൃത്വത്തിനും ധാരാളമായ ദൈവകൃപ ആവശ്യമുള്ള കാലഘട്ടമാണിത്. ദൈവകൃപയെക്കുറിച്ച് വിശ്രുത പൗരസ്ത്യ ദൈവ ശാസ്ത്രജ്ഞനായ അഭിവന്ദ്യ ഡോ. മാത്യൂസ് മാർസേവേറിയോസ് തിരുമേനി ഇപ്രകാരം വിശദീകരിക്കുന്നു.

"കൃപ നമ്മുടെ നന്മയുടെ ഫലമായി ദൈവം നൽകുന്നതോ തിന്മയുടെ ഫലമായി ദൈവം തടഞ്ഞുനിർത്തുന്നതോ അല്ല. ദൈവം മനുഷ്യനോടു കാണിക്കുന്ന നിരുപാധികമായ പ്രീതിയാണ് കൃപ. ദൈവത്തിന്റെ രക്ഷാകരമായ കൃപ സഭയടെ കൂദാശകൾ വഴി ദൈവം സൗജന്യമായി നൽകുന്നു. എന്നാൽ അതിനു വേണ്ടി സമർപ്പണബോധത്തോടെ വിധേയപ്പെടുവാൻ നാം ശ്രമിക്കണം. ഇപ്രകാരം ദൈവിക കൃപാദാനം മനുഷ്യനിൽ പ്രവർത്തിക്കുമ്പോൾ അവൻ തന്റെയും താൻ ഉൾപ്പെടുന്ന സമൂഹത്തിന്റെയും രക്ഷയ്ക്കു നിദാനമായി പ്രവർത്തിക്കാൻ തുടങ്ങുന്നു. നന്മ ചെയ്യാനുള്ള സ്വാതന്ത്ര്യം എന്ന ദാനമാണ് ദൈവകൃയുടെ മറ്റെല്ലാ ദാനങ്ങളെക്കാളും ഉന്നതമായി ദൈവം , മനഷ്യനു മാത്രമായി നൽകിയിരിക്കുന്നത്. ദൈവ കൃപയ്ക്കു വേണ്ടി സഭ ഒന്നടങ്കം വിധേയപ്പെട്ടു സമർപ്പണ ബുദ്ധിയോട്, പ്രാർത്ഥനയോടെ പ്രവർത്തിച്ചാൽ സഭ നേരിട്ടുകൊണ്ടിരിക്കുന്ന പ്രതിസന്ധിക്കു ക്രിസ്തീയമായ ഒരു പരിഹാരം ഉണ്ടാവാതിരിക്കില്ല.

**പൂർണ്ണ സമർപ്പണം– മാതൃക**

മനുഷ്യ വർഗ്ഗത്തിൽ പിറന്നവരിൽ ഏറ്റവും കൃപാദാനം ലഭിച്ച വി. കന്യകമറിയാമിന്റെ മഹത്വം, ദൈവനിയോഗത്തോടുള്ള വിധേയത്വം, സമർപ്പണം, താഴ്മയും വിനയവും ഉള്ള സ്വഭാവം എന്നിവയായിരുന്നല്ലോ. (ലൂക്കോസ് 1, 2 അധ്യായങ്ങൾ) യേശുവിന്റെ ജനനം, ബാല്യം എന്നീ കാലഘട്ടങ്ങളിലെ ആശ്ചര്യ സംഭവങ്ങളൊക്കെയും കൗതുകപൂർവ്വം വീക്ഷിച്ച്, താഴ്മയോട് നിശബ്ദമായി ഗ്രഹിച്ച്, ഉള്ളിൽ നിരുപിച്ച് സംഗ്രഹിക്കുന്ന ശാന്തതയാർന്ന പ്രകൃതം.കാനാവിലെ കല്യാണ വിരുന്നിൽ, വീട്ടുകാരുടെ വിഷമം കണ്ടറിഞ്ഞ് ആരും ആവശ്യപ്പെടാതെ സ്വയം മുമ്പോട്ടു വന്ന്, കർത്താവിനെ പരസ്യ ശുശ്രൂഷയിലേക്കു ആനയിക്കാനിടയാക്കിയ ആ മഹത്തായ അനുകമ്പ നിറഞ്ഞ ഹൃദയം , നമ്മുക്ക് മധ്യസ്ഥത ആശ്രയിക്കാൻ, മാതൃകയാക്കാൻ ഏറ്റവും അനുയോജ്യമത്രേ.

ക്രൈസ്തവ വിശ്വാസം നിലനില്ക്കണമെങ്കിൽ, ജീവിക്കുന്ന വചനമായ ക്രിസ്തുവിനെ, ജീവിക്കുന്ന സമൂഹത്തിലൂടെ, അവിശ്വാസിക്കു കാണിച്ചു കൊടുക്കാൻ കഴിയണം. ദൈവമഹത്വം ക്രൈസ്തവ സമൂഹത്തിൽ പ്രകാശിക്കണം, ചുറ്റും പ്രസരിക്കണം.

**അവലംബം :നിത്യജീവനിൽ (ദിവ്യബോധനം ഗ്രന്ഥാവലി 14), ഡോ. മാത്യൂസ് മാർ സേവേറിയോസ്.**

# നല്ല അയൽക്കാരൻ

## മുൻ തമിഴ്നാട് ഡി. ജി. പി. കെ. കെ. രാജശേഖരൻനായർ

സുനോജ് കെ. യു.

ആദരിക്കേണ്ടവരെ അറിയുന്നതിനും അറിയുന്നവരെ ആദരിക്കുന്നതിനും നാം പലപ്പോഴും വൈകിപ്പോവാറുണ്ട്. നമ്മുടെ നാട്ടിൽ ജനിക്കുകയും ജീവിക്കുകയും മറ്റു നാടുകൾ കർമ്മമേഖല ആക്കുകയും ചെയ്ത പല മഹത് വ്യക്തികളെയുംപ്പറ്റി നമുക്ക് വേണ്ടത്ര അനുഭവമോ പരിചയമോ ഇല്ല. അവരുടെ പ്രവർത്തന മേഖലകളിൽ നിന്നുള്ള സംഭാവനകളും കേട്ടു കേൾവികളും നമ്മെ കടന്നു പോയിട്ടുണ്ട്. എങ്കിലും അവരുടെ അനുഭവ സമ്പത്ത് നമ്മുക്ക് പ്രയോജനപ്പെടുത്തുവാനും അതിൽ നിന്നും നമ്മുടെ പുതിയ തലമുറകൾക്കു പാഠങ്ങൾ പകർന്നു നല്കുവാനോ പ്രചോദനം കൊടുക്കുവാനോ ഉള്ള അവസരങ്ങൾ ക്രമീകരിക്കാൻ നമുക്ക് അധികം സാധിച്ചിട്ടില്ല.

കോത്തലയിലെ പ്രമുഖ കുടുംബമായ കോത്തലമഠത്തിലെ ശ്രീ. കെ. കെ. രാജശേഖരൻ നായരുടെ ഔദ്യോഗിക ജീവിതം തീർച്ചയായും നമ്മുടെ ഗ്രാമത്തിനു ആവേശം നൽകുവാനും നമ്മുടെ കുട്ടികൾക്കു പ്രചോദനം പകരുവാനുള്ള അവസരം നിറഞ്ഞതാണ്. നമ്മുടെ ദേവാലയത്തിന്റെ ജൂബിലി സമ്മേളനത്തിൽ വിശിഷ്ടാതിഥിയായി പങ്കെടുക്കുവാൻ അദ്ദേഹത്തെ ക്ഷണിച്ചപ്പോൾ നമ്മൾ പങ്കുവയ്ക്കാൻ ആഗ്രഹിച്ചത് ഈ സ്നേഹമാണ്. തന്നെ വളർത്തിയ വിദ്യാഭ്യാസ പശ്ചാത്തലത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വാക്കുകൾ ശ്രദ്ധിക്കുക.

### സ്കൂൾ വിദ്യാഭ്യാസം

എന്റെ സ്കൂൾ വിദ്യാഭ്യാസം പൂർണ്ണമായും മലയാളം മീഡിയം സ്കൂളുകളിലാണ് നടത്തിയിട്ടുള്ളത്. എന്റെ അച്ഛൻ സർക്കാർ സർവീസിലായിരുന്നതു കൊണ്ട് സ്ഥലംമാറ്റം അനുസരിച്ച് സ്കൂളുകളിൽ മാറി മാറി പഠിക്കേണ്ടി വന്നു. അന്നത്തെ അധ്യാപകരുടെ ആത്മാർഥത മൂലം സ്കൂൾ മാറ്റമൊന്നും വിദ്യാഭ്യാസത്തെ പ്രതികൂലമായി ബാധിച്ചില്ല. മലയാളത്തിലാണ് എല്ലാം പഠിപ്പിക്കുന്നതെങ്കിലും ഇംഗ്ലീഷ് ഭാഷ ശരിയായ ഊന്നലിൽ പഠിപ്പിച്ചിരുന്നു. അതുകൊണ്ടു തന്നെ കോൺവെന്റുകളിലെ ഇംഗ്ലീഷ് മീഡിയത്തിൽ പഠിച്ചിരുന്നവരേക്കാൾ നിലവാരം മലയാളം മീഡിയം വിദ്യാർത്ഥിക്കുണ്ടായിരുന്നു. മലയാളത്തിൽ സബ്ജക്റ്റുകൾ പഠിപ്പിച്ചിരുന്നതു കൊണ്ട് വിഷയങ്ങൾ നന്നായി മനസ്സിലാവുമായിരുന്നു. ഇംഗ്ലീഷിന്റെ പ്രയോഗങ്ങൾ നന്നായി പരിശീലിപ്പിച്ചിരുന്നതുകൊണ്ട് ഇംഗ്ലീഷിൽ സംസാരിക്കുന്നതിനോ എഴുതുന്നതിനോ ബുദ്ധിമുട്ടുണ്ടായിരുന്നില്ല.

### ഇന്റർമീഡിയറ്റ്

കോട്ടയം സി. എം. എസ്. കോളേജിലാണ് ഇന്റർ മീഡിയറ്റ് വിദ്യാഭ്യാസം നടത്തിയത്. ഇന്റർ മീഡിയറ്റ് വിദ്യാഭ്യാസം പൂർണ്ണമായും ഇംഗ്ലീഷ് മീഡിയത്തിലായിരുന്നു. അപ്പോഴും മലയാളം മീഡിയക്കാരായിരുന്നു ഇംഗ്ലിഷിനുപോലും മുന്നിൽ വന്നിരുന്നത്. ഇന്നത്തെ സ്ഥിതിയോ? ഇന്നു വിദ്യാർത്ഥികൾക്കു ഇംഗ്ലിഷിലോ മലയാളത്തിലോ ആവശ്യമായ ജ്ഞാനം ലഭിക്കുന്നില്ല. കാലാകാലങ്ങളിൽ ഉണ്ടായ വിദ്യാഭ്യാസ പരിഷ്കരണങ്ങളുടെ പാളിച്ചകളാണ് ഇതിനുകാരണം.

എല്ലാവരും മെക്കാളെയെ കുറ്റപ്പെടുത്താറുണ്ട്. ക്ലാർക്കുമാരെ സൃഷ്ടിക്കുവാൻ വേണ്ടി ബ്രിട്ടിഷുകാർ ഏർപ്പെടുത്തിയ വിദ്യാഭ്യാസ



രീതിയെന്നു പഴയ വിദ്യാഭ്യാസ സമ്പ്രദായത്തെ പുച്ഛിക്കുന്നു. എന്നാൽ വാസ്തവമെന്താണ്? മെക്കാളെ ആവിഷ്ക്കരിച്ച വിദ്യാഭ്യാസ സമ്പ്രദായത്തി നു പകരം വയ്ക്കാവു ന്ന ഒന്നും ഇന്നും ആ രും വിഭാവനം ചെയ്യുന്നില്ല. കയ്യടി കിട്ടാൻ പാകത്തിൽ പ്രസംഗിക്കുന്നവരാണ് കുഴപ്പങ്ങൾ പലപ്പോഴും സൃ ഷ്ടിക്കുന്നത്.

### ബി. എ. ഓണേ ഴ്സ്

ബിരുദാനന്തര ബിരുദത്തിനു തുല്യമായ കോഴ്സായിരുന്നു ബി. എ. ഓണേഴ്സ്. ഒരു വർഷത്തെ ലാഭമുണ്ട്. ഒരു ചാൻസ് മാത്രമേ ലഭിക്കുകയുള്ളു. ഇക്കണോമിക്സിൽ ബി. എ. ഓണേഴസ് ഉന്നത നിലയിൽ പാസാകാൻ കഴിഞ്ഞു. അടിസ്ഥാന വിദ്യാഭ്യാസം മികച്ച രീതിയിൽ ലഭിച്ചിരുന്നതുകൊണ്ടാണ് പിന്നീടുള്ള എല്ലാ പഠനവും എളുപ്പമായത്. തുടർന്നു സിവൽ സർവീസ് പരീക്ഷ നല്ല നിലയിൽ പാസാകുവാൻ സാധിച്ചു.

### ഔദ്യോഗിക ജീവിതം

തമിഴ്നാട് I. P. S. കേഡറിലാണ് ഔദ്യോഗിക ജീവിതം പൂർണ്ണമായും വിനിയോഗിച്ചത്. എസ്. പി. മദ്രാസ് സിറ്റിപോലിസ് കമ്മീഷണർ, ഐ. ജി., ഇന്റലിജൻസ് ഡി. ജി. പി. എന്നീ നിലകളിലെല്ലാം പ്രവർത്തിക്കുവാൻ കഴിഞ്ഞു. എം. ജി. ആർ, കരുണാനിധി, ജയലളിത എന്നീ മൂന്നു മുഖ്യമന്ത്രിമാരുടെ കാലഘട്ടത്തിലും മികച്ച നിലയിൽ പ്രവർത്തിക്കുവാൻ കഴിഞ്ഞു. റിട്ടയർമെന്റിനു ശേഷം തിരുവനന്തപുരത്ത് ശാസ്തമംഗലത്തു താമസിക്കുന്നു.

തന്റെ നാടുമായും നാട്ടുകാരുമായും സൗഹൃദബന്ധം പുലർത്തുവാൻ അദ്ദേഹം എപ്പോഴും ശ്രമിച്ചിട്ടുണ്ട്. തന്റെ ഔദ്യോഗിക കാലയളവിൽ വിവിധ കാര്യങ്ങൾക്കായി തന്നെ സമീപിച്ചവർക്കു നിയമാനുസൃതമായി ചെയ്യാവുന്ന പല കാര്യങ്ങളും സന്തോഷത്തോടു കൂടി ചെയ്യാൻ കഴിഞ്ഞ ചരിത്രവും അദ്ദേഹത്തിനുണ്ട്.

തന്റെ അനുഭവ സമ്പത്തും സ്വാധീനവും ഫലപ്രദമായി വിനിയോഗിക്കുവാനുള്ള ഏത് അവസരവും ഏറ്റവും വിലപ്പെട്ടതായി ഇപ്പോഴും അദ്ദേഹം കരുതുന്നു. ❑

# പ്രാർത്ഥനയ്ക്കായ് ഒരു കൂട്ടം

## അനീഷ് വി. കല്ലട

കോത്തല സെഹിയോൻ ഓരത്തഡോക്സ് പള്ളിയുടെ യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 1999-ൽ രൂപം കൊണ്ടതാണ് വിശ്വാസ വേദി എന്ന കൂട്ടം. എല്ലാ ഞായറാഴ്ചയും വൈകുന്നേരം ഏഴുമണിയാണ് ഇതിനായി നിശ്ചയിക്കപ്പെട്ടിരിക്കുന്ന സമയം. മറ്റേതൊരു യോഗവും പോലെ തന്നെ പാട്ടുകൾ പാടി വി. വേദപുസ്തകം വായിച്ചാണ് ഈ യോഗവും ആരംഭിക്കുന്നത്.

ആരംഭ നാളുകളിൽ നമ്മുടെ സഭയുടെ വിശ്വാസവും, ആരാധനയും പഠനവിഷയങ്ങളായിരുന്നു. ഓർത്തഡോക്സ് ആരാധനയുടെ മഹത്വം മനസ്സിലാക്കാനും കൂദാശകളും അർത്ഥവും, വ്യാപതിയും മനസ്സിലാക്കുന്നതിനും ഈ കൂട്ടായ്മ ഉപകരിച്ചു. പിന്നീട് ഇത്തരം പഠനങ്ങളുടെ സമയം സമകാലിക വിഷയങ്ങളുടെ ചർച്ചകൾക്കായി വഴി മാറിക്കൊടുത്തു. തികച്ചും ആരോഗ്യകരമായ ചർച്ചകൾ വളരെയേറെ പ്രയോജനപ്രദമാണ്. നമ്മുടെ ദേശത്തിനും ഇടവകയ്ക്കും യുവജനപ്രസ്ഥാനത്തിനുമൊക്കെ വളരെയേറെ പ്രയോജനപ്പെട്ട പല തീരുമാനങ്ങളും, ഉളവായത് ഈ യോഗത്തിൽ നിന്നാണ്.

ഏതൊരു വിഷയമാണെങ്കിലും അതിന്റെ എല്ലാ സാധ്യതകളും ചർച്ചകളിലൂടെ ആരായും. ചർച്ച അതിന്റെ പൂർണ്ണതയിൽ എത്തുമ്പോൾ പ്രസ്തുത വിഷയത്തിന്റെ എല്ലാ ഗുണദോഷങ്ങളും മനസ്സിലാക്കി വ്യക്തമായ ഒരു തീരുമാനം ആ യോഗത്തിനു നിർദ്ദേശിക്കാനുണ്ടാവും. പ്രസ്തുത നിർദ്ദേശം അവതരിപ്പിക്കേണ്ട വേദിയിൽ അവതരിപ്പിക്കുന്നതിനും ആ തീരുമാനങ്ങൾ നടപ്പിൽ വരുത്തുന്നതിന് രാപകൽ അക്ഷീണം അധ്വാനിക്കുന്നതിനും ഈ യുവാക്കൾക്കു യാതൊരു മടിയും ഇല്ല.

ദേവാലയം എന്നുള്ളതു ദേശത്തിന്റെ കൂടെയാണ്. ദേശത്തെക്കൂടി കരുതിയുള്ള പ്രവർത്തനം എക്കാലത്തും ഈ പ്രസ്ഥാനത്തിനു മുതൽക്കൂട്ടാണ്. “ഒരു പറ്റം നല്ല യുവാക്കൾ” എന്ന പേര് ഈ യുവജന പ്രസ്ഥാനത്തിനു ലഭിച്ചത് ഒട്ടേറെ ശ്രദ്ധേയങ്ങളായ വൈവിധ്യമാർന്ന പരിപാടികൾ ഏറ്റെടുത്ത് വിജയിപ്പിച്ചതിനാലാണ്. ആ പരിപാടികളുടെ ആലേചനകളും, ചർച്ചകളും നടന്നതോ ഈ യോഗങ്ങളിലും. ഇത്തരുണത്തിൽ വിശ്വാസവേദി എന്ന ഈ ഞായറാഴ്ച കൂട്ടായ്മയുടെ ശക്തി ബോധ്യമാകുന്നു.

ചർച്ചകളെ തുടർന്നു പ്രാർത്ഥനയുടെ ഊഴമാണ്. ഒരുവനു വേണ്ടി മറ്റൊരുവൻ പ്രാർത്ഥിക്കുന്ന അനുഭവമാണീ യോഗത്തിൽ. കൂട്ടായ പ്രാർത്ഥനകൾ ഫലം ചെയ്യും എന്ന വിശ്വാസത്തിൽ അടിയുറച്ചും തന്റെ സഹേദരങ്ങളെ കരുതേണ്ടത് തന്റെ കടമയാണെന്ന തിരിച്ചറിവും ഈ പ്രാർത്ഥനയ്ക്കു ഉപോൽബലമാവുന്നു. തന്റെ സമീപത്തിരിക്കുന്ന വ്യക്തിക്കും, അദ്ദേഹത്തിന്റെ കുടുംബത്തിനും പ്രവർത്തനങ്ങൾക്കും വേണ്ടി ഓരോരുത്തരായി അപേക്ഷിക്കുന്നു. പ്രാർത്ഥന വട്ടമെത്തുമ്പോൾ പൊതുവായി പ്രാർത്ഥിക്കുന്നു. തങ്ങളുടെ ദേശത്തിനും, ഇടവകയ്ക്കും, ഇടവകയ്ക്കുനേതൃത്വം നൽകുന്ന വികാരിയച്ചനും, ഇടവകയിലെ എല്ലാ ഭവനങ്ങൾക്കും ഭവനാംഗങ്ങൾക്കു വേണ്ടിയും സഭാ നേതൃത്വത്തിനും, ശുശ്രൂഷകർക്കും ഇടവക മാനേജിംഗ് കമ്മറ്റിക്കും എല്ലാ ആത്മീക സംഘടനകൾക്കും, അതിനു നേതൃത്വം നൽകുന്നവർക്കും അതിലെ തീരുമാനങ്ങൾക്കും, രോഗികൾക്കും വിവാഹപ്രായമായവർക്കും, യുവാക്കൾക്കും, കുട്ടികൾക്കും തങ്ങളുടെ ഇടവകയ്ക്കുവേണ്ടി അത്വദ്ധാനം ചെയ്ത തങ്ങളിൽ നിന്നും വാങ്ങിപ്പോയ സർവ്വ മാതാപിതാക്കൾക്കും, സർവോപരി ഓർത്തു പ്രാർത്ഥിച്ച വിഷയങ്ങൾക്കും, ചർച്ചയിൽ ഉരുത്തിരിഞ്ഞ തീരുമാനങ്ങൾക്കും പരിശുദ്ധ പന്തിരുശ്ലിഹാൻമാരുടെ മദ്ധ്യസ്ഥത അപേക്ഷിച്ചു കൊണ്ട് ദൈവതിരുമുൻപാകെ പ്രാർത്ഥിക്കുന്നു. പൊതുവായ പ്രാർത്ഥനകൾ പ്രാർത്ഥിക്കുന്ന വ്യക്തികൾ ഓരോ ആഴ്ചയിലും വെവ്വേറെയായിരിക്കും. അങ്ങനെ കോത്തലയിലെ യുവജനങ്ങളെ പ്രാർത്ഥനാശീലമുള്ളവരാക്കുന്നതിനും, തന്റെ സഹോദരങ്ങൾക്കുവേണ്ടി കരുതുന്നവരാക്കുന്നതിനും വിശ്വാസവേദി സഹായിക്കുന്നു.

പ്രാർത്ഥനയാണ് യഥാർത്ഥശക്തി എന്ന തിരച്ചറിവാണ് യുവാക്കളെ ഈ യോഗത്തിലേക്കു ആകൃഷ്ടരാക്കുന്നത്. സകല ലൗകിക പരിപാടികളും മാറ്റിവച്ച് ഞായറാഴ്ച ഏഴുമണി സമയത്ത് പള്ളിയിൽ ഒത്തുകൂടി. നല്ല പ്രവർത്തനങ്ങൾക്കും, നല്ല ആലോചനകൾക്കും, നല്ല ചുവടുവയ്പ്പുകൾക്കും മുഖാന്തിരമാവുക എന്നത് സന്തോഷജനകമാണ്. തന്റെ പ്രിയ ശിഷ്യന്മാർ യേശുവിനോട് “ഞങ്ങളെ പ്രാർത്ഥിപ്പാൻ പഠിപ്പിക്കേണമേ” എന്നപേക്ഷിച്ചിരുന്നല്ലോ? ആ പന്തിരുശ്ലീഹാൻമാരുടെ മധ്യസ്ഥതയിൽ മറ്റുള്ളവർക്കു വേണ്ടി പ്രാർത്ഥിക്കുവാനും, പ്രവർത്തിക്കുവാനുമുള്ള വേദിയായി ഈ വിശ്വാസവേദി അഭംഗുരം മുൻപോട്ടു പോകട്ടെ...

# ചാത്തൻ സേവാ മഠങ്ങളിൽ നിന്ന് രോഗശാന്തി യജ്ഞങ്ങൾ വ്യത്യസ്തമാവാത്തത് എന്തുകൊണ്ട്?

ടി. പി. ജോർജുകുട്ടി

കാനാഠി ചാത്തൻ സേവാ മഠങ്ങളുടെ പരസ്യങ്ങൾ കാണാത്തവർ കാണില്ല. നിങ്ങളുടെ പ്രശ്നങ്ങൾ എന്തുമാവട്ടെ രോഗം, കടം, പരീക്ഷാ പരാജയം, സന്താനദുരിതം, സന്താനങ്ങൾ ഉണ്ടാവാത്തത്, ആഭിചാരം, ബിസിനസ് പരാജയം എന്നുവേണ്ട നിങ്ങളെ ദുഃഖിപ്പിക്കുന്നതും പ്രയാസപ്പെടുത്തുന്നതുമായ എല്ലാറ്റിനും പരിഹാരം ചാത്തൻ സ്വാമി ചെയ്തു തരും. തൃശൂർ ജില്ലയിലെ ചാത്തൻ കേന്ദ്രങ്ങളിലേക്കുള്ള വഴിയും വിശദമായി ചേർത്തിട്ടുണ്ടാവും. കൂട്ടത്തിൽ ഒരു മുന്നറിയിപ്പും യഥാർത്ഥ ചാത്തൻ സേവാകേന്ദ്രം ഞങ്ങളു ടേതാണ്. മറ്റു പലരും ഈ പേരിൽ പ്രവർത്തനങ്ങൾ നടത്തുന്നുണ്ട്. അതൊന്നും യഥാർത്ഥ ചാത്തൻ സ്വാമിയുടെ അറിവോടെയല്ല.

ഇപ്പോൾ ടി. വി. രോഗശാന്തി കണ്ട് കോട്ടയെത്തെത്തുന്നവർക്കും ഈ മുന്നറിയിപ്പുണ്ട്. യഥാർത്ഥ വിരുന്നു ഞങ്ങളുടേതാണ് മറ്റു പലരും വിരുന്നുകൾ നടത്തുന്നുണ്ട്. അവർക്കും വലിയ ബോർഡുകളും സെറ്റപ്പുകളുമുണ്ട്. അതൊന്നും ഒറിജിനലല്ല. യഥാർത്ഥത്തിൽ കർത്താവു പ്രവർത്തിക്കുന്നത് ഞങ്ങളിലൂടെയാണ്... ഈ വാദമുഖങ്ങൾ ഇന്ന് എല്ലാ മാധ്യമങ്ങളിലും കാണാം. വിവിധ മാധ്യമങ്ങളിൽ ദൈവദാസന്മാർ പ്രസംഗിക്കുകയും അത്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നു. എന്നാൽ ഇവരിൽ ഒരാളും മറ്റെയാളെ അംഗീ കരിക്കുന്നില്ല. യഥാർത്ഥ ദൈവദാസൻ താൻ മാത്രം.

ഇത്തരം അത്ഭുത പ്രവർത്തനങ്ങൾ ഇന്ന് ആരംഭിച്ചതല്ല. മാധ്യമങ്ങളുടെ വളർച്ച ഈ പ്രവർത്തനങ്ങളെ വികസിപ്പിക്കുകും ജനശ്രദ്ധയിലേക്ക് കൂടുതലായി കൊണ്ടുവരികയും ചെയ്യുന്നു എന്നു മാത്രം. ക്രിസ്തുവിന്റെ കാലത്തു തന്നെ അപ്പോസ്തോലന്മാർ അവരുടെ കൂട്ടത്തിൽ പെടാത്തവരും യേശുവിന്റെ നാമത്തിൽ അത്ഭുതങ്ങൾ ചെയ്യുന്നത് യേശുവിനെ അറിയിച്ചപ്പോൾ യേശു അതിൽ അത്ഭുതപ്പെട്ടില്ല. അവരെ വിലക്കിയുമില്ല. എന്നാൽ അത്തരക്കാരുടെ യാത്ര ദൈവരാജ്യത്തിലേക്കല്ല എന്നു സൂചിപ്പിച്ചു.

ഞാൻ നിങ്ങളെ അറിയുന്നില്ല എന്നു പറഞ്ഞ് അവരെ ദൈവരാജ്യത്തിനു പുറത്താക്കുന്ന ചിത്രമാണു വേദപുസ്തകത്തിൽ കാണുന്നത്.

ഇന്നും കർത്താവിന്റെ നാമത്തേക്കാൾ വലുതായി സ്വന്തം നാമം ചിത്രീകരിച്ച് അത്ഭുത പ്രവർത്തികൾ ചെയ്യുന്നവരുടെ വലയത്തിലേക്ക് ആകർഷിക്ക പ്പെടുമ്പോൾ കർത്താവിന്റെ ആ വചനം മനസ്സിൽ സൂക്ഷിക്കുന്നത് നന്ന്. സഭകളുടെ ഉള്ളിൽ നിന്നുകൊണ്ട് സുവിശേഷ പ്രവർത്തനം ആരംഭിക്കുകയും പിന്നീട് സഭയേക്കാൾ വലുതായി സ്വയം ചിത്രീകരിക്കുകയും ഒടുവിൽ- സഭയെ തള്ളിപ്പ റഞ്ഞു കൊണ്ട് സ്വന്തം ചിറകു വിരിച്ചു പറക്കുകയും ചെയ്യുന്ന അത്ഭുത പ്രവർത്തകർ ഏറെ ശ്രദ്ധ ആകർഷിക്കുന്നു.

ഇവരുടെ ആദ്യകാല പ്രസംഗങ്ങളും പിൽക്കാല പ്രവർത്ത നങ്ങളും ശ്രദ്ധിക്കുന്നവർക്ക് വ്യക്തമാണ്- ഇവരുടെ ഉദ്ദേശം ദൈവ രാജ്യ സംസ്ഥാപനമല്ല - നിലവിലുള്ള സഭാഘടനകളെ തകർക്കുക എന്നതാണ്.

തീർച്ചയായും നൂറ്റാണ്ടുകൾ പിന്നിട്ട ക്രൈസ്തവ സഭയ്ക്ക് സ്വാഭാവികമായും വൈകല്യങ്ങൾ പലതും വന്നിട്ടുണ്ട്. മാറ്റേണ്ടതും മാറ്റിപ്പണിയേണ്ടതുമായ ഘടകങ്ങൾ പലതും കണ്ടേക്കാം. അതിനുള്ള മാർഗ്ഗം സഭയ്ക്കുള്ളിൽ നിന്ന് പ്രവർത്തിക്കുന്നതിലൂടെയാണ് കാണ്ടെത്തേണ്ടതും. അമിതമായ പൗരോഹിത്യ കേന്ദ്രീകരണം സഭയെ ദുഷിപ്പിച്ചിട്ടുണ്ടെങ്കിൽ അതിനു പരിഹാരം സ്വയം മഹാ പുരോഹിതനായി ചമയുകയല്ല. വേഷങ്ങളെ കുറ്റം പറയുന്നവർ ധരിക്കുന്ന താവട്ടെ സ്വാർത്ഥ വേഷവും.

തീർച്ചയായും നിലവിലുള്ള സഭാഘടനയെ തകർക്കുവാൻ ആഗ്രഹി ക്കുന്നവർക്ക് ലഭിക്കുന്നത് പരിശുദ്ധാത്മ ശക്തി ആവില്ല. ഈ സഭകളെ ഈ നൂറ്റാണ്ടുകൾ നിലനിർത്തിയത് തീർച്ചയായും ദൈവത്തിന്റെ ആത്മാവാണ്. ആ സഭകൾ ഒരു നിമിഷത്തെ അശുദ്ധാത്മ ശക്തിയുടെ പ്രവർത്തനം കൊണ്ടു നശിച്ചുപോവാനും പോവുന്നില്ല.

ഇന്നലെ വരെ മാതാവിന്റെ മധ്യസ്ഥതയ്ക്കു പ്രാധാന്യം നൽകി പ്രസംഗിച്ചവർ ഇന്നു മാതാവിനെ തള്ളിപ്പറയുന്നകൊണ്ട് അത്ഭുതം നടത്താൻ തുനിയുന്നുവെങ്കിൽ നമുക്ക് വ്യക്തമായി പറയുവാൻ സാധിക്കും - ഇത് ദൈവിക ശക്തിയല്ല.

ദൈവമാതാവിനോടും പരിശുദ്ധന്മാരോടുമുള്ള മധ്യസ്ഥത മൂലം ലഭിക്കുന്ന രോഗശാന്തിയും സമാധാനവും സ്റ്റേജ് പ്രോഗ്രാമുകളിൽ നിരന്തരം ലഭിക്കുന്നവയും ഒരേ വിധത്തിലുള്ളതല്ല. സ്റ്റേജ് പ്രോഗ്രാമുകളിലെ വിഭ്രമ പ്രവർത്തനങ്ങൾ സഭയെ ശക്തിപ്പെടുത്താനുള്ള തല്ല, സഭകളെ തകർക്കാനുള്ളതാണെന്നു വ്യക്തമാവുന്ന സ്ഥിതിക്ക് അതിനോടുള്ള കാഴ്ചപ്പാടുകൾ എങ്ങനെയാവണം എന്നു നമുക്ക് തീരുമാനിക്കാവുന്നതേ ഉള്ളൂ.

തലയിൽ കൈ വയ്ക്കുന്നവരെ ഒക്കെയും സുഖപ്പെടുത്തുന്നവർ കുറച്ച് രോഗികളെയും വൃദ്ധന്മാരെയും ഒരു ഭവനത്തിലാക്കി അവർ ക്കുവേണ്ടി പിരിവു നടത്തുന്നതെന്തിന്? അവരെ സുഖപ്പെടുത്തി അവരവരുടെ വീടുകളിൽ അയച്ചു കൂടെ?

പ. പരുമല തിരുമേനിയുടെയും മറ്റു പരിശുദ്ധന്മാരുടെയും മധ്യ സ്ഥതയിൽ മലങ്കരസഭയിൽ തന്നെ രോഗശാന്തി നേടിയവരും ജീവി തവിജയം നേടിയവരായ അനേകർ ഇന്നും സഭയിലുണ്ട്. സഭ അത്ത രം അനുഭവങ്ങൾ പരസ്യപ്പെടുത്തു ന്നതിനെ ഇതുവരെ അനുകൂലിച്ചിട്ടില്ല. ഇത് ആരോടും പറയരുത് എന്ന് അത്ഭു തങ്ങളിലൂടെ അനുഭവം നേടിയവരോട് കർത്താവു പറഞ്ഞ വാക്കുകളാണ് സഭ പിൻതുടരുന്നത്. എന്നാൽ പിശാചിന്റെ ഉന്നങ്ങൾ പരാജയപ്പെടുത്തുവാനെങ്കിലും സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണങ്ങളിൽ സാക്ഷ്യങ്ങൾ പ്രസിദ്ധപ്പെടുത്തുന്ന തിനെപ്പറ്റി ചിന്തിക്കേണ്ടതാണ് പരുമലയിൽ നിന്നും മറ്റും ഇത്തരത്തിലൊരു പ്രസി ദ്ധീകരണം ആവശ്യമാണ്.

സഭാംഗങ്ങൾ മാതാവിന്റെയും പരിശുദ്ധന്മാരുടെയും മധ്യസ്ഥത തേടുന്നതിനെ 'ക്രിസ്തുവല്ലാതെ മധ്യസ്ഥൻ ഇല്ല' എന്ന വചനത്തെ തെറ്റായി വ്യാഖ്യാനിച്ച് വിമർശിക്കുന്നവർ സ്വയം മധ്യസ്ഥനായി ക്രിസ്തുവിനെക്കാൾ വലിപ്പം ഭാവിക്കുന്നു. മധ്യസ്ഥ പ്രാർത്ഥന തെറ്റാണെന്നു പറയുന്നവർ മറ്റുള്ളവർക്കു വേണ്ടി പ്രാർത്ഥി ക്കുന്നത് മധ്യസ്ഥ പ്രാർത്ഥനയല്ല. 'മരിച്ചുപോയവരുടെ' മധ്യസ്ഥതയെ ആണ് എതിർക്കുന്നെങ്കിൽ "ദൈവത്തിനു സകലരും ജീവിച്ചിരിക്കുന്നു" എന്ന കർ ത്താവിന്റെ വചനം ഇവർക്കറിയില്ലേ? സഭാംഗങ്ങൾ പ്രാർത്ഥിക്കുന്നത് മരിച്ചു പോയ വരോടല്ല, വാങ്ങിപ്പോയി ദൈവസന്നിധിയിലുള്ള വിശുദ്ധന്മാരോടാണ്.

രോഗശാന്തി നൽകിയവരോട് യേശു പറഞ്ഞ വചനം 'നിങ്ങൾ ഇത് ആരോടും പറയരുത്' എന്ന വചനം പഠിക്കുന്നതിലൂടെ ദൈവീക രോഗശാന്തിയും, സേവാകേന്ദ്രങ്ങളിലെ രോഗശാന്തിയും തമ്മിലുള്ള വ്യത്യാസം രുചിച്ചറിയാം. ദൈവിക കരുണയിലൂടെ ലഭിക്കുന്ന ശാന്തിയും സമാധാനവും വ്യക്തിപരമായി അറിയേണ്ടതും അനുഭവിക്കേണ്ടതുമാണ്. ദൈവവചനത്തിനു വിധേയമായുള്ള ജീവി തമാണ് അതിന്റെ പ്രതിഫലം. സേവാകേന്ദ്രങ്ങളിലെ രോഗശാന്തിയുടെ പ്രതിഫലം പണവും ചലനാത്മകതയുമാണ്. കൂടുതൽ ആളുകളെ ആ കേന്ദ്രത്തിലേക്ക് നയിക്കാൻ അതാണല്ലോ വേണ്ടത്.

ചുരുക്കത്തിൽ സഭാ ജീവിതത്തിലുള്ള ദൈവസഹായത്തിനു കീഴ്പ്പെട്ടു ജീവിക്കുന്നവർക്ക് ശാന്തിയും സമാധാനവും തേടി എവിടെയും പോകേണ്ടതില്ല. പണം നൽകി വാങ്ങുന്ന ശാന്തിയും സമാധാനവും ഒടുവിൽ നമ്മെ എത്തിക്കുന്നത് തീർച്ചയായും നന്മയിലേക്ക് ആയിരിക്കില്ല.

രോഗശാന്തി കേന്ദ്രങ്ങളിലും പ്രവർത്തനങ്ങളിലും നിഴലിടുന്നത് പണത്തിന്റെ ദുരാത്മശക്തി തന്നെയാണ്. പല 'ശുശ്രൂഷ'കളിലും പങ്കെടുക്കുന്നതിനു തന്നെ

മുൻകൂർ ടിക്കറ്റ് വാങ്ങേണ്ടതുണ്ട് അതുമാത്രമല്ല കൂട്ടായ്മയിലേക്ക് പ്രവേശിക്കുമ്പോൾ തന്നെ 'ദശാംശം' അവിടെ നൽകേണ്ടതിന്റെ ബോധവൽക്കരണമാണ് ആദ്യം കേൾക്കേണ്ടി വരുന്നത്. ദശാംശം കൊടുത്തുകൊള്ളാം എന്ന് ആദ്യമായെത്തുന്ന സ്ത്രീകളെക്കൊണ്ട് വേദപുസ്തകത്തിൽ സ്പർശിച്ച് സത്യം ചെയ്യിക്കുന്ന ദൈവദാസന്മാരെ കാണാൻ ദൂരെയൊന്നും പോവേണ്ടതില്ല.

ചുരുക്കത്തിൽ ഈ കേന്ദ്രങ്ങളെല്ലാം ധനസമാഹരണ കേന്ദ്രങ്ങളാണ്. ആധുനിക മനശാസ്ത്ര- മാനേജ്മെന്റ് തന്ത്രങ്ങൾ പ്രകാരം ആവിഷ്ക്കരിക്കപ്പെടുന്ന, തിരക്കഥകൾക്കനുസരിച്ച് സംവിധാനം ചെയ്യപ്പെടുന്ന തട്ടുപൊളിപ്പൻ എന്റർടെയ്നറുകളാണ് അവിടെ ഓടുന്നത്. കഴിഞ്ഞ നൂറ്റാണ്ടുകളിലെ ടെക്നോളജി ഉപയോഗിച്ച് ചാത്തൻ സാർ ചെയ്യുന്നത് പുതിയ കാലത്തിനും ലോകത്തിനും പറ്റിയ വിധത്തിൽ സുവിശേഷ സംരംഭകർ നടപ്പാക്കുന്നു.

ഈ സാങ്കേതിക വിദ്യകളൊന്നും കൂടാതെ നമ്മുടെ പിതാക്കന്മാർ ആർജിച്ചതും അവർ നമുക്കു പകർന്നു തന്നതുമായ വിശ്വാസത്തിന്റെ ദീപശിഖ തലമുറകൾക്ക് കൈമാറുവാൻ നമുക്കു കഴിയണമെങ്കിൽ തീർച്ചയായും പല പ്രശ്നങ്ങളും അഭിമുഖീകരിക്കേണ്ടി വരും.

1. നമ്മുടെ അടിസ്ഥാന വിശ്വാസം സഭാംഗങ്ങൾ എത്രമാത്രം ഉൾക്കൊണ്ടിട്ടുണ്ട്? നമ്മുടെ പാരമ്പര്യത്തോടും വിശ്വാസത്തോടും നമുക്ക് എത്രമാത്രം പ്രതിബദ്ധത ഉണ്ട്? ഈ പ്രതിബദ്ധത വളരണമെങ്കിൽ ഇനി വിശ്വാസം അടിച്ചേല്പിച്ചതുകൊണ്ടായില്ല. ശാസ്ത്രീയമായി അത് ഉൾക്കൊള്ളുവാനും പകരുവാനും കഴിയണം. ശാസ്ത്രീയത - എന്ന് ഇവിടെ അലങ്കാരികമായി പറഞ്ഞതല്ല. ഈ കാലവും ഈ സമൂഹവും നൽകുന്ന സാധ്യതകളുടെ ഉപയോഗപ്പെടുത്തലും ബാധ്യതകളുടെ നിറവേറലും ആണ്.

2. നമ്മുടെ സമൂഹത്തിലും കുടുംബത്തിലും അനുഭവപ്പെടുന്ന പ്രശ്നങ്ങളുടെ പരിഹാരത്തിനുള്ള ഇടപെടലുകൾ ഫലപ്രദമായി നിർവഹിക്കുന്നതിനുള്ള പരിശീലനം വൈദികർക്കും പ്രവർത്തകർക്കും കേന്ദ്രീകൃതമായി നൽകണം. ചാത്തൻ സേവയും വിടുവായത്തവും കൂടാതെ എപ്പിസ്ക്കോപ്പൽ സംവിധാനങ്ങൾ വഴി അത് ആവിഷ്ക്കരിക്കുക അത്ര വിഷമകരമല്ല.

3. വിവിധ മതമൗലിക പ്രസ്ഥാനങ്ങളുടെ പ്രവർത്തനം വഴിയും രാഷ്ട്രീയക്കാരുടെ താൽക്കാലിക നേട്ടത്തിനുവേണ്ടി ആവിഷ്ക്കരിക്കപ്പെടുന്ന പദ്ധതികൾ വഴിയും സമൂഹത്തിൽ വർദ്ധിച്ചുവരുന്ന സമുദായങ്ങൾ തമ്മിലുള്ള അകൽച്ച പരിഹരിക്കുന്നതിനായുള്ള ശ്രമങ്ങൾക്ക് ആത്മാർത്ഥമായി മുൻകയ്യെടുക്കാൻ സഭ മുന്നിട്ടിറങ്ങണം. ക്രിസ്തു എന്ന ബ്രാൻഡ്നെയിം വിൽക്കുന്നവരല്ല ക്രിസ്ത്യാനികൾ എന്നു തിരിച്ചറിയപ്പെടണം. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പല ഏഷ്യൻ സഭകളും പിൻതുടർച്ചക്കാരില്ലാതെ നശിച്ചുപോയതായി ചരിത്രം പറയുന്നു. ഇൻഡ്യൻ സഭയ്ക്ക് നിലനിൽക്കുവാൻ സാധിച്ചത് ദേശീയ സംസ്ക്കാരം ഉൾക്കൊണ്ടു പ്രവർത്തിച്ചതുകൊണ്ടാണ്. സംസ്ക്കാരത്തിലെ നന്മകളാണ് നാം ഉൾക്കൊള്ളേണ്ടത്. അത് ഇനിയും തുടരുവാൻ കഴിയണം.

പണം നേടുവാൻ ജനങ്ങളുടെ പ്രശ്നങ്ങൾ ഉപയോഗപ്പെടുത്തുക എന്ന ഒരേ ഒരു ലക്ഷ്യമാണ് ചാത്തൻ മഠങ്ങൾക്കും രോഗശാന്തി യജ്ഞക്കാർക്കുമുള്ളത്. എങ്കിലും ഇവിടെ ഒരു ചോദ്യമുണ്ട്? പ്രശ്നങ്ങൾ ഉള്ളവരെ സംബന്ധിച്ചിടത്തോളം അതിന്റെ പരിഹാരമല്ലേ ഏറ്റവും പ്രധാനം? അതേ എന്നാണുത്തരം. രോഗാതുരമായ സമൂഹമാണു നമ്മുടെ ചുറ്റും. അവയ്ക്കുള്ള പരിഹാരങ്ങളായി ഈ കേന്ദ്രങ്ങൾ ഉപയോഗിക്കുന്നവർക്ക് അവ പ്രയോജനപ്പെടുന്നിടത്തോളം കാലം അവയ്ക്ക് പ്രസക്തിയുണ്ട് എന്ന് അംഗീകരിക്കാതിരുന്നിട്ടു കാര്യമില്ല. ഓരോ സമൂഹവും, ഇടവകയും തങ്ങളുടെ ജനങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനുള്ള ആത്മാർത്ഥമായ പരിഹാര ശ്രമങ്ങൾ നടത്തുകയും പ്രായോഗികമായി മുന്നോട്ടു പോവുകയും ചെയ്യുക എന്നതു മാത്രമാണ് ഇതിന്റെ പരിഹാരം. അല്ലാത്തപക്ഷം രോഗാതുരമായ സമൂഹം കൂടുതൽ ദയനീയമായ അവസ്ഥയിലേക്ക് കൂപ്പുകുത്തുക തന്നെ ചെയ്യും.

❑

# കോരുവലക്കാരെയും വീശുവലക്കാരെയും മലങ്കരയുടെ കുളത്തിൽ നിന്ന് മീൻപിടിക്കാൻ അനുവദിക്കാതിരിക്കുന്നത് എങ്ങനെ?

**മോൻസൻ കുര്യൻ**

കരിസ്മാറ്റിക് കൂട്ടായ്മകളും നവ പെന്തക്കോസ്തൽ പ്രസ്ഥാനങ്ങളും ഇപ്പോൾ എപ്പിസ്ക്കോപ്പൽ സഭകൾക്ക് പുതിയ വെല്ലുവിളികൾ ഉയർത്തുവാൻ തക്ക ശക്തി നേടിക്കഴിഞ്ഞിരിക്കുന്നു എന്ന വസ്തുത ആദ്യം അംഗീകരിക്കുക.

വ്യവസ്ഥാപിത സഭകളെ വെല്ലുന്ന സംവിധാനങ്ങളോടെ ഉയർന്നുവരുന്ന പണവും സമയവും (money and time) എങ്ങനെ ഫലപ്രദമായി വിനിയോഗിച്ച് 'കൊയ്ത്തു നടത്താം' എന്ന് പഠിച്ചിട്ടുള്ള ആധുനിക മാനേജ്മെന്റ് തന്ത്രങ്ങളും മനശാസ്ത്ര സങ്കേതങ്ങളും ഉപയോഗിക്കുന്നതിൽ അതിവിദഗ്ധരായ സുവിശേഷ മാനേജ്മെന്റ് വിദഗ്ധർ അവരുടെ വിശാലമായ പല എപ്പിസ്ക്കോപ്പൽ സഭകൾക്കു മേൽ വീശിയെറിഞ്ഞുകൊണ്ടിരിക്കുന്നു. ഓരോ ദിവസവും അവരുടെ വലയിൽ മീനുകൾ കുരുങ്ങിക്കൊണ്ടിരിക്കുന്നു. പെരുമീനുകളും, ചെറുമീനുകളും, ചേറുമീനുകളുമെല്ലാം അക്കൂട്ടത്തിലുണ്ട്.

മലങ്കരസഭയിലെ ഓരോ ഇടവകയിലും വീശുവലയും കോരുവലയുമായി ഇറങ്ങിത്തിരിച്ചിരിക്കുന്ന ഇക്കൂട്ടരെ നേരിടുന്നതിന് സഭ എന്തെങ്കിലും ക്രമീകരണങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ടോ? അല്ലെങ്കിൽ സഭാംഗങ്ങൾ ഇത്തരം പ്രസ്ഥാനങ്ങളിൽ ആകർഷിക്കപ്പെടുന്നതിനെപ്പറ്റി സഭാപ്രവർത്തകർ എങ്ങനെ കാണുന്നു? തുടങ്ങിയ അന്വേഷണങ്ങളുമായി കോത്തല, പാമ്പാടി, വാഴൂർ തുടങ്ങിയ പ്രദേശങ്ങളിലെ സഭാസ്നേഹികളായ ഏതാനും ചെറുപ്പക്കാരുടെ ഒരു സമ്മേളനം 2007 ഡിസംബർ 16-ാം തീയതി കോത്തല സെഹിയോൻ പള്ളിയിൽ ചേരുകയുണ്ടായി. പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രൽ വികാരി ഫാ. ജെയിംസ് മർക്കോസ് അധ്യക്ഷത വഹിച്ചു.

സഭയിൽ നിന്ന് ജനം മറ്റു പ്രസ്ഥാനങ്ങളിലേക്ക് കുടിയേറുന്നുണ്ടെങ്കിൽ അതിന്റെ കുറ്റം ജനങ്ങളുടേതാണ് എന്നാണ് യോഗത്തിൽ ഉയർന്ന ഒരു വാദം. സൺഡേസ്കൂൾ പഠിക്കാതെ, പ്രാർത്ഥനാ യോഗങ്ങളിൽ സംബന്ധിക്കാതെ, ആരാധനയിൽ പങ്കെടുക്കാതെ നടക്കുന്ന ജനം ഒടുവിൽ സഭ വിടുന്നു. സഭയെപ്പറ്റി അവർ പഠിക്കുന്നില്ല എന്നു മാത്രമല്ല, പ്രവർത്തിക്കാനെത്തുന്നവരെ വിമർശിക്കുകയും ചെയ്യുന്നു. മദ്യപാനത്തെ പ്രോത്സാഹിപ്പിക്കുന്നവരാണ് നല്ലൊരു പങ്ക് ആളുകൾ. പ്രശ്നങ്ങളുള്ള ഭവനങ്ങളിൽ പ്രാർത്ഥനയും ഉപവാസവും നടത്തുവാനും ആരും തയാറല്ല. അതിനു ശ്രമിക്കുന്ന വൈദികരുടെ മേൽ ആരോപണം ചൊരിയുകയും ചെയ്യുന്നു നൂറു കണക്കിനു വരുന്ന ഇടവകാംഗങ്ങളുടെ ഇടയിൽ പ്രവർത്തിക്കാൻ വൈദികനു സാധിക്കുകയുമില്ല. അതുകൊണ്ട് സഭവിട്ട് ആളുകൾ പോകുന്നെങ്കിൽ അതിന്റെ കുറ്റം മുഴുവൻ സഭാംഗങ്ങളുടേതാണ്. വൈദികരുടേതല്ല. ഇതാണ് യോഗത്തിൽ ഒരു വീക്ഷണമായി അവതരിക്കപ്പെട്ടത്.

എന്നാൽ ചില ചോദ്യങ്ങൾക്ക് മറുപടി പറയുവാൻ ആ പക്ഷത്തിനു കഴിഞ്ഞില്ല.

1. സഭയെപ്പറ്റി പഠിച്ചിട്ടുള്ള, വിശ്വാസങ്ങളെപ്പറ്റി അറിവുള്ള സഭാംഗങ്ങൾ ഉൾപ്പെടെയുള്ളവർ സഭ വിട്ടുപോയിട്ടുണ്ട്. നിലവിലുള്ള സൺഡേസ്കൂൾ, ദിവ്യബോധനം, സെമിനാരി ഇവയുടെ കോഴ്സുകൾ പഠിച്ചിട്ടുള്ളവരും ഇക്കൂട്ടത്തിൽപ്പെടുന്നു. അത് എന്തുകൊണ്ട്?

2. നൂറുകണക്കിന് ഇടവകക്കാർ ഉള്ളതാണ് വൈദികരുടെ പ്രവർത്തനം ഫലപ്രദമാകാതിരിക്കാൻ കാരണമെങ്കിൽ അൻപതിൽ താഴെ ഇടവകക്കാർ മാത്രമുള്ള ഇടവകകളിലും വൈദികർക്ക് ഫലപ്രദമായി പ്രവർത്തിക്കാൻ കഴിയാത്തത് എന്തുകൊണ്ട്?

3. ജനങ്ങളുടെ സഹകരണക്കുറവ് നമ്മുടെ മാത്രം പ്രശ്നമാവുന്നത് എന്തുകൊണ്ട്? പുതിയ സഭകൾക്കും കൂട്ടായ്മകളിലും ഉള്ള ജനങ്ങൾ നമ്മിൽ നിന്നു പോയവരല്ലേ? നമ്മുടെ സഭയിൽ നിന്നപ്പോൾ ഇല്ലാതിരുന്ന സഹകരണമനസ്ഥിതിയും തീവ്രതയും ഇവിടെ നിന്നു മാറിക്കഴിയുമ്പോൾ എങ്ങനെ കിട്ടുന്നു? എങ്ങനെ അത് നില നിർത്തുന്നു?

ഈ ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താനുള്ള അന്വേഷണമാണ് പിന്നീട് നടന്നത്.

### നിഗമനങ്ങൾ

1. കോഴിക്കൂട്ടിൽ നിന്നു തുടർച്ചയായി കോഴികൾ മോഷണം പോവുന്നു. ആദ്യം പോയത് ചട്ടക്കാരനായ പൂവൻകോഴി. അത് അവന്റെ കുറ്റം. രണ്ടാമത് പോയത് തുള്ളൽകാരി പുള്ളിപ്പിട. അത് അവളുടെ തകരാറ്. പിന്നീട് സാധാരണ മറ്റു കോഴികളും പോയിത്തുടങ്ങി. അപ്പോഴാണ് മനസ്സിലാകുന്നത് കൂടിന്റെ വാതിൽ ബലമുള്ളതല്ല എന്ന്. ആരാണ് ബലപ്പെടുത്തേണ്ടത്? തീർച്ചയായും അതിനു ചുമതലപ്പെട്ടവർ. എങ്ങനെയാണ് ചെയ്യേണ്ടത്! അതിന് തകരാർ കണ്ടെത്തി പരിഹരിക്കണം കണ്ടെത്താനും പഠിക്കണം. പരിഗണിക്കാനും പഠിക്കണം.

2. ഇടവക ചെറുതോ, വലുതോ എന്നതല്ല പ്രശ്നം. ഇടവകയെ നയിക്കാൻ നിയുക്തരായവർക്ക് അതിനുള്ള പരിശീലനം കിട്ടിയിട്ടുണ്ടോ എന്നതാണു പ്രശ്നം. തകരാർ അവിടെയാണ് തുടങ്ങുന്നത്.

നമ്മുടെ സെമിനാരിയിൽ നിന്നും മറ്റും ചർച്ച് ഹിസ്റ്ററിയിലും ക്രിസ്റ്റോളജിയിലും എന്നുവേണ്ട തിയോളജിയുടെ അവാന്തര പഠന ശാഖകളിൽ നിന്നെല്ലാം ബിരുദധാരികളും ബിരുദാനന്തര ബിരുദധാരികളുമെല്ലാം പുറത്തിറങ്ങുന്നുണ്ട്. ഈ ബിരുദങ്ങളൊക്കെ അക്കാദമിക് മാന്യത നേടാനും ഉപജീവനമാർഗ്ഗം കണ്ടെത്താനും ഒക്കെ സഹായിക്കുന്നുണ്ടെന്നതു ശരി തന്നെ. ഒരു ഇടവക ഇന്നു നേരിടുന്ന പ്രശ്നങ്ങളെപ്പറ്റിയും ഇടവകക്കാർ ആഗ്രഹിക്കുന്ന പ്രവർത്തനങ്ങളെപ്പറ്റിയും ഇവർക്ക് ഇതു മൂലം ഒരു പരിശീലനവും ലഭിക്കുന്നില്ല. പ്രസംഗത്തിലും ആരാധനയിലും ഏറ്റവും ഉപയോഗിക്കുന്ന മാതൃഭാഷയിൽ പോലും അവഗാഹം ഇന്നു സെമിനാരികളിൽ നിന്നിറങ്ങി വരുന്നവർക്കില്ല. അതിനാൽ സഭയുടെ ഇന്നത്തെ ദുരവസ്ഥയുടെ പ്രധാന കുറ്റം വൈദിക പരിശീലന സംവിധാനത്തിന്റേതാണ്.

3. പല ഇടവകകളിലും ഫലപ്രദമായി പ്രവർത്തിക്കുന്ന ചില വൈദികരെ കാണാൻ കഴിയും. അതെല്ലാം അവർ സ്വയം ആർജി

# സെഹിയോൻ പള്ളി ജൂബിലി നിറവിൽ...

## ഷാജി കെ. ഏബ്രഹാം കോതാനിൽ

പരിശുദ്ധ പന്തിരു ശ്ലീഹന്മാരുടെ പള്ളി എന്നറിയപ്പെടുന്ന പരിശുദ്ധനായ പാമ്പാടി തിരുമേനിയുടെ തൃക്കരങ്ങളാൽ 1933- ൽ കൂദാശ ചെയ്ത് ആദ്യ കുർബ്ബാന അർപ്പിച്ച നമ്മുടെ ദേവാലയം അതിന്റെ ധന്യമായ 75 സംവത്സരങ്ങൾ പൂർത്തീകരിച്ചുകൊണ്ടിരിക്കുകയാണല്ലോ. 2007 ജനുവരി 25-ാം തീയതി പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളുടെ ഔപചാരികമായ ഉദ്ഘാടനം ബഹു: കേരള നിയമസഭയുടെ പ്രതിപക്ഷനേതാവ് ശ്രീ. ഉമ്മൻ ചാണ്ടി എം. എൽ. എ. നിർവഹിച്ചു. കോത്തല സെഹിയോൻ പള്ളി നടത്തുന്ന മാതൃകാപരമായ പ്രവർത്തനങ്ങൾ തുടർന്നുകൊണ്ടു പോകുന്നതിന് സാധിക്കട്ടെ എന്ന് അദ്ദേഹം തന്റെ പ്രസംഗത്തിൽ പറഞ്ഞു. വൈദികസെമിനാരി വൈസ് പ്രിൻസിപ്പൽ റവ. ഡോക്ടർ ജേക്കബ് കുര്യൻ അനുഗ്രഹപ്രഭാഷണം നടത്തി. നാനാജാതി മതസ്ഥർ ഏകോദരസഹോദരങ്ങളെ പോലെ ജീവിക്കുന്ന കോത്തലയിലെ തിളങ്ങുന്ന ജ്യോതിസാണ് സെഹിയോൻ പള്ളിയെന്ന് നാട്ടുകാരൻ കൂടിയായ അച്ചൻ പറഞ്ഞു.

ജൂബിലി ആഘോഷത്തിന്റെ ഭാഗമായി ഫെബ്രുവരി മാസത്തിൽ സംയുക്ത പ്രാർത്ഥനാസംഗമങ്ങൾ നടത്തപ്പെട്ടു. ഭവനസന്ദർശനം, ധ്യാന യോഗങ്ങൾ, വാർഷിക ധ്യാനം, വി. കുമ്പസാരം എന്നീ പരിപാടികൾക്ക് റവ. ഫാ. എ. എം. പൗലോസ് ആത്തുങ്കൽ, റവ. ഫാ. മോഹൻ ജോസഫ്, റവ. ഫാ. പി. സി. ജോർജ്, റവ. ഫാ. ഡോ. ജോൺ പണിക്കർ, റവ. ഫാ. ഡോ. മാത്യു ബേബി, ശ്രീ. വി. റ്റി. ചാക്കോ മാസ്റ്റർ, വിദ്വാൻ പി. ഇ. ജോസഫ് എന്നിവർ നേതൃത്വം നല്കി. ഇടവകാംഗങ്ങളുടെ സഹകരണത്താൽ പ്രാർത്ഥനാസംഗമങ്ങൾ വൻ വിജയമായി. മാർച്ച് മാസത്തിൽ ദിവ്യബോധന സെമിനാർ നടത്തപ്പെട്ടു.

പൗരോഹിത്യ രജതജൂബിലി ആഘോഷിച്ച നമ്മുടെ പള്ളിയിൽ വച്ച് പരി. പാമ്പാടി തിരുമേനിയാൽ കശ്ശീശ്ശപട്ടം സ്വീകരിച്ച പാമ്പാടി ദയറാ മാനേജർ വന്ദ്യ. പി. സി. യോഹന്നാൻ റമ്പാച്ചന് നമ്മുടെ ഇടവക സമുചിതമായ സ്വീകരണം നൽകി. വി. കുർബ്ബാനയെ തുടർന്ന് അനുമോദന സമ്മേളനം നടത്തപ്പെടുകയും ഇടവകയുടെ സ്നേഹ ഉപഹാരം ട്രസ്റ്റി സമർപ്പിക്കുകയും ചെയ്തു.

ഏപ്രിൽ മാസത്തിൽ ഇടവകയുടെ സ്ഥാപകനായ പരിശുദ്ധ പാമ്പാടി തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിൽ ഇടവക അംഗങ്ങൾ നേർച്ച കാഴ്ചകളോടു കൂടി സംബന്ധിച്ചു. ജൂബിലി ആഘോഷപരിപാടികളുടെ ഭാഗമായി നടന്ന പാമ്പാടി തിരുമേനിയുടെ അനുസ്മരണ സമ്മേളനത്തിൽ റവ. ഫാ. സി. എ. വറുഗീസ് ചാമക്കാല അനുസ്മരണ പ്രഭാഷണം നടത്തി. പാമ്പാടി തിരുമേനിയെക്കുറിച്ചുള്ള ഡോക്യുമെന്ററിയുടെ പ്രദർശനവുമുണ്ടായിരുന്നു.

ജൂൺ മാസത്തിൽ ഇടവകയുടെ കാവൽ പിതാക്കന്മാരായ പരി. പന്തിരു ശിഷ്യന്മാരുടെ ഓർമ്മപെരുന്നാൾ ആഘോഷിച്ചു. മുൻ ഇടവക അംഗം ചക്കാലയ്ക്കൽ വന്ദ്യ ചെറിയാൻ കോറെപ്പിസ്ക്കോപ്പാ അച്ചൻ വി. മൂന്നിന്മേൽ കുർബ്ബാനയ്ക്ക് നേതൃത്വം നല്കി. പരിശുദ്ധ പന്തിരു ശ്ലീഹന്മാരുടെ ഛായാചിത്രത്തിന്റെയും റവ. ഫാ. എം. പൗലൂസ് ആത്തുങ്കൽ രചിച്ച പന്തിരു ശ്ലീഹന്മാരുടെ ജീവചരിത്ര ഗ്രന്ഥത്തിന്റെ പ്രകാശനം തദവസരത്തിൽ നിർവഹിക്കപ്പെട്ടു.

പ്ലാറ്റിനം ജൂബിലിയോട് അനുബന്ധിച്ച് കോർഎപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ച വന്ദ്യ ചെറിയാനച്ചനെ ഇടവക പ്രത്യേകം അനുമോദിക്കുകയും ഇടവകയുടെ സ്നേഹ ഉപഹാരം സെക്രട്ടറി സമർപ്പിക്കുകയും ചെയ്തു.

സൺഡേസ്കൂൾ അദ്ധ്യാപകരായി 40 വർഷത്തിലേറെയായി സ്തുത്യർഹമായി സേവനം അനുഷ്ഠിച്ചുവരുന്ന ശ്രീ. പി. എം. സ്കറിയാ പുള്ളോലിക്കലിനെയും ശ്രീ. പി. ജെ. വറുഗീസ് തകിടിയേലിനെയും യോഗം പ്രത്യേകം അനുമോദിക്കുകയും അവർക്ക് ഇടവകയുടെ സ്നേഹ ഉപഹാരങ്ങൾ നൽകുകയും ചെയ്തു. ജൂലൈ മാസത്തിൽ ഇന്ത്യയുടെ കാവൽപിതാവായ പരിശുദ്ധ മാർത്തോമാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ ഭക്ത്യാദരപൂർവ്വം ആചരിച്ചു. ആഗസ്റ്റ് മാസത്തിൽ ഇടവകകളും മദ്ധ്യസ്ഥമായ പരിശുദ്ധ കന്യകമറിയാമിന്റെ വചനിപ്പ് പെരുന്നാൾ ആചരിച്ചു.

പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി നടന്ന വനിതാ സമ്മേളനത്തിന്റെ "ക്രിസ്തീയ കുടുംബ ബന്ധങ്ങൾ" എന്ന വിഷയത്തിൽ ഡോ. മെറീനാ രാജൻ (മെഡിക്കൽ കോളേജ് കോലഞ്ചേരി) ക്ലാസ്സ് എടുത്തു. മർത്തമറിയം സമാജം പാമ്പാടി ഗ്രൂപ്പിലെ വിവിധ പള്ളികളിൽ നിന്നുള്ള അംഗങ്ങളും ക്ലാസിൽ സംബന്ധിച്ചു.

സെപ്തംബർ മാസത്തെ ജൂബിലി പരിപാടിയായി യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ യൂത്ത് കോൺഫറൻസ് നടത്തപ്പെട്ടു. അഭിവന്ദ്യ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവാ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ വെരി. റവ. പി. സി. യോഹന്നാൻ റമ്പാൻ, ശ്രീ. ജോസഫ് എം. പുതുശ്ശേരി, റവ. ഫാ. തോമസ് പി. സഖറിയ, സാംവർഗീസ് എന്നിവർ ആശസകളർപ്പിച്ചു സംസാരിച്ചു. കോട്ടയം ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ നിന്നായി അഞ്ഞൂറോളം യുവാക്കൾ Half Day conference ൽ സംബന്ധിച്ചു.

ഒക്ടോബർ മാസത്തെ പ്ലാറ്റിനം ജൂബിലി പരിപാടിയായി "നാട്ടുകൂട്ടം"- കർഷകകൂട്ടായ്മ സംഘടിപ്പിച്ചു. ഏകദിന കർഷക സെമിനാറിൽ നൂറോളം നാട്ടുകാർ സംബന്ധിച്ചു.

നവംബർ മാസത്തിൽ പ. പരുമല തിരുമേനിയുടെ പെരുന്നാൾ ഇടവക സമുചിതമായി ആചരിച്ചു. പരുമലപള്ളിയിലേക്ക് നടന്ന തീർത്ഥയാത്രയിൽ നൂറിലധികം ഇടവകാംഗങ്ങൾ സംബന്ധിച്ചു. പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്ന കുരിശും തൊട്ടിയിൽ ധൂപപ്രാർത്ഥനയും തുടർന്ന് നേർച്ച വിളമ്പും നടത്തി.

ഡിസംബർ മാസത്തിൽ പ. പന്തിരു ശിഷ്യരിൽ ഒരുവനായ പരിശുദ്ധ തോമാ സ്ലീഹാ സ്ഥാപിച്ച അന്തർദേശിയ മർത്തോൻ തീർത്ഥാടന കേന്ദ്രമായ തിരുവിതാംകോട് പള്ളിയിലേയ്ക്ക് തീർത്ഥയാത്ര

---

ച്ചതാണ്. അവിടെയല്ല ഒരാളുടെ ശൈലിയോ ധാരണയോ ആയിരിക്കില്ല പിന്നീട് വരുന്ന വൈദികനിലുണ്ടാവുന്നത്. കേന്ദ്രീകൃത പരിശീലന സംവിധാനത്തിലൂടെ ഇടവകകളിലേക്ക് കടന്നുവരുന്ന വൈദികരുടെ പ്രവർത്തനം കൊണ്ട് മാറ്റാൻ കഴിയാത്ത ഒരു പ്രശ്നവും സഭയിലില്ല. ആ സംവിധാനം മാനേജ്മെന്റ്, മനശാസ്ത്രം, പ്രായോഗിക പരിചയം എന്നിവയുടെ ഫലപ്രദമായ വിനിയോഗത്തിനു പര്യാപ്തമായിരിക്കുന്നതായിരിക്കണം. ആവശ്യമായ ഗവേഷണം നടത്തി പ്രശ്നങ്ങളും പരിഹാരങ്ങളും കണ്ടെത്തിയുള്ള തീവ്ര പരിശീലനപരിപാടി സഭാകേന്ദ്രത്തിൽ നിന്ന് ഉണ്ടാവുമെന്നു പ്രതീക്ഷിക്കാനും കഴിയുന്നില്ല.

ഈ സാഹചര്യത്തിൽ ഇടവകതലത്തിൽ യുവജനങ്ങളുടെ കൂട്ടായ്മകൾ ഈ വിഷയങ്ങളെപ്പറ്റി പഠിക്കാനും പരിശീലിക്കുവാനും തയാറാവണം അതിനുള്ള തീരുമാനത്തോടെയാണ് യോഗത്തിൽ പങ്കെടുത്തവർ പിരിഞ്ഞത്. തുടർന്ന് ഇത്തരം ആശയവിനിമയ സമ്മേളനങ്ങൾ നടത്താനും ഫലപ്രദമായ നടപടികളിലേക്ക് തിരിയുവാനും കഴിയണമെന്ന ധാരണ നൽകാൻ യോഗത്തിനു കഴിഞ്ഞു. നെടുമാവ് ഇടവകയിലെ ജിറ്റി, ഡെന്നി എന്നിവർ ചർച്ചകൾക്ക് നേതൃത്വം നൽകി.

❑

നടത്തി.

ജനുവരി മാസം 6-ാം തീയതി പ്ലാറ്റിനം ജൂബിലി വിളംബരയാത്ര നടത്തി. രാവിലെ 11 മണിക്ക് ആരംഭിച്ച വിംബരയാത്ര ഇടവകയുടെ 12 പ്രാർത്ഥനയോഗങ്ങളുടേയും സ്വീകരണങ്ങൾ ഏറ്റുവാങ്ങി. 6 മണിക്ക് പള്ളിയിൽ സമാപിച്ചു.

ജനുവരി 7–ാം തീയതി തിങ്കളാഴ്ച ഇടവകയുടെ മദ്ധ്യസ്ഥനായ വി. യോഹന്നാൻ മാംദാനയുടെ പുകഴ്ച പെരുന്നാൾ ആഘോഷിച്ചു.

ജനുവരി 13–ാം തീയതി ഞായറാഴ്ച പ. പന്തിരു ശിഷ്യന്മാരിൽ ഒരുവനായ വി. തോമാ സ്ലീഹായാൽ എ. ഡി. 540 ൽ സ്ഥാപിതമായ അന്തർദേശീയ മർത്തോമാ തീർത്ഥാടന കേന്ദ്രമായ നിരണം വലിയ പള്ളിയിൽ നിന്നും ആരംഭിച്ച് പൗരസ്ത്യ ജോർജ്ജിയൻ തീർത്ഥാടന കേന്ദ്രമായ പുതുപ്പള്ളി വലിയപള്ളിയിൽ എത്തിച്ചേർന്നു. ദീപശിഖാ പ്രയാണത്തെ ഇടവക വികാരിയും ഇടവക അംഗങ്ങളും ചേർന്നു സ്വീകരിച്ചു. അവിടെ നിന്ന് നൂറുകണക്കിന് വാഹനങ്ങളുടെ അകമ്പടിയോടുകൂടി വെള്ളുക്കാട്ട് സെന്റ് തോമസ് പള്ളി, കുമരംകോട് മാർ ഗ്രിഗോറിയോസ് പള്ളി, വെള്ളൂർ സെന്റ് തോമസ് പള്ളി, പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രൽ എന്നിവിടങ്ങളിലെ സ്വീകരണങ്ങൾക്ക് ശേഷം പാമ്പാടി തിരുമേനിയുടെ നാമത്തിലുള്ള കുരിശും തൊട്ടിയിൽ എത്തി പ്രാർത്ഥനയ്ക്കും സ്വീകരണത്തിനും ശേഷം പാമ്പാടി സെന്റ് ജോൺസ് ചെറിയപള്ളി കുരിശും തൊട്ടിയിലെ സ്വീകരണത്തിന് ശേഷം ചേന്നംപള്ളി ജംഗ്ഷനിൽ പൗരാവലിയും ഇടവക അംഗങ്ങളും ഇടവകയിലെ 12 പ്രാർത്ഥനായോഗം സെക്രട്ടറിമാരും ചേർന്ന് സ്വീകരിച്ചു. തുടർന്ന് 12 കുരിശ് ജംഗഷനിൽ നടന്ന സ്വീകരണത്തിൽ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, Constraction, Finance Commitee ഭാരവാഹികൾ, വിവിധ അദ്ധ്യാത്മിക സംഘടനകളുടെ ഭാരവാഹികൾ പൗരാവലിയും ചേർന്ന് സ്വീകരിച്ചു. തുടർന്ന് പള്ളി അങ്കണത്തിൽ വികാരി, ട്രസ്റ്റി, സെക്രട്ടറി ആഘോഷകമ്മിറ്റി ഭാരവാഹികൾ എന്നിവർ ചേർന്ന് ദീപശിഖയെ സ്വീകരിച്ചു.

2008 ജനുവരി 20 ഞായറാഴ്ച 3. 30 ന് കോതാനിൽ ശ്രീ. കെ. കെ. ജോൺസന്റെ പുരയിടത്തിൽ നിന്നും കൊടിമരഘോഷയാത്ര നടത്തപ്പെട്ടു. ഘോഷയാത്രയ്ക്ക് മരത്തണ്ണൂർ പൗരാവലിയും, കോത്തല നിവാസികളും, ഇടവകാംഗങ്ങളും സ്വീകരണം നൽകി.

ജനുവരി 22 ചൊവ്വാഴ്ച സൺഡേസ്കൂൾ കുട്ടികളുടെ കലാപരിപാടികൾ – കലാസന്ധ്യ നടത്തപ്പെട്ടു.

ജനുവരി 23 ബുധനാഴ്ച ആദ്ധ്യാത്മിക സംഘടനകളുടെ വാർഷികം നടത്തപ്പെട്ടു. റവ. ഫാ. ആൻഡ്രൂസ് റ്റി. ജോൺ തയ്യിടയിൽ പ്രസംഗിച്ചു. ജനുവരി 24 വ്യാഴാഴ്ച റവ. ഫാ. പി. എ. തോമസ് കളരിക്കൽ സുവിശേഷ പ്രസംഗം നടത്തി. 6 പി. എം. ന് പെരുന്നാൾ സന്ധ്യാ നമസ്കാരവും തുടർന്ന് റവ. ഫാ. ജയ്സഖറിയ മൂലക്കാട്ടിന്റെ പ്രസംഗവും പ്രദക്ഷിണവും നടന്നു.

ജനുവരി 26 പെരുന്നാൾ ദിനത്തിൽ നടത്തപ്പെട്ട വി. മൂന്നിന്മേൽ കുർബ്ബാനയ്ക്ക് തൃശ്ശൂർ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് തിരുമേനി മുഖ്യകാർമ്മികത്വം വഹിച്ചു. പ്രദക്ഷിണത്തിനും, പെരുന്നാൾ വാഴ്വിനും, കൈമുത്തിനും ശേഷം നേർച്ചവിളമ്പ് നടന്നു. 11.30 ന് നടന്ന പ്ലാറ്റിനം ജൂബിലി സമാപനസമ്മേളനത്തിൽ അഭിവന്ദ്യ. ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. യോഗം ഡോ. സിറിയക് തോമസ് ഉദ്ഘാടനം ചെയ്തു. ജൂബിലിയോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച സുവനീറിന്റെ പ്രകാശനകർമ്മം ശ്രീ. കെ. കെ. രാജശേഖരൻ നായർ ഐ. പി. എസ്. (മുൻ ഡി. യു. പി. തമിഴ്നാട്) നിർവഹിച്ചു. റവ. ഫാ. എ. എം. പൗലൂസ് ആത്തുക്കൽ, റവ. ഫാ. ഡോ. റ്റി. എം. ജോൺ, ശ്രീ സോബിച്ചൻ ഏബ്രഹാം, ശ്രീ രാജു നാരായണൻ എന്നിവർ പ്രസംഗിച്ചു.

പ്ലാറ്റിനം ജൂബിലി വർഷത്തിൽ വിവിധ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ഇടവക നേതൃത്വം നൽകി. ജൂബിലി വർഷത്തിൽ നിർമ്മിച്ച് നൽകിയ 3 ഭവനങ്ങളിൽ 2 എണ്ണം ഇടവകയ്ക്ക് പുറത്ത് നൽകുന്നതിന് സാധിച്ചു. ഇതു കൂടാതെ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ അരിവിതരണവും, പാവപ്പെട്ട കുട്ടികൾക്ക് പഠനോപകരണ വിതരണവും, ചികിൽസാ സഹായവും നൽകുന്നതിനും, ഇടവക ജീവകാരുണ്യ നിധിയിൽ നിന്നും നേഴ്സിംഗ് പഠന സഹായവും ജൂബിലി വർഷത്തിൽ നടത്തുന്നതിന് സാധിച്ചു.

പരിശുദ്ധ പന്തിരു ശ്ലീഹന്മാരുടെ മധ്യസ്ഥത നമ്മുടെ ഇടവകയ്ക്കും, ദേശത്തിനും കാവലായിരിക്കട്ടെ. ജൂബിലി വർഷത്തിൽ നടത്തിയ പ്രവർത്തനങ്ങൾ നമ്മുടെ അഭിവൃദ്ധിയ്ക്ക് തുടക്കമാകട്ടെ. ❑

# തിരുവിതാംകോടിലേക്കൊരു യാത്ര

**തോമസ് വർഗീസ് കുന്നുപുരയിടം**
**(തീർത്ഥയാത്ര കൺവീനർ)**

കോത്തല സെഹിയോൻ ഓർത്തഡോക്സ് പള്ളിയുടെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച ഒരു വർഷം നീണ്ടു നിൽക്കുന്ന വൈവിധ്യമാർന്ന പരിപാടികളെക്കുറിച്ച് ആലോചിച്ചപ്പോൾ 2007 ഡിസംബർ മാസം തീർത്ഥയാത്രയ്ക്കു മാറ്റി വച്ചു. പരിശുദ്ധ പന്തിരുശ്ലീഹൻമാരുടെ പള്ളി എന്ന പേരിൽ പ്രസിദ്ധമായ കോത്തല സെഹിയോൻ പള്ളിയിൽ നിന്നും നടത്തുന്ന തീർത്ഥയാത്ര പന്തിരുശ്ലീഹന്മാരിൽ ഒരുവനായ മാർതോമാശ്ലീഹാ സ്ഥാപിച്ച പള്ളിയിലേക്ക് ആയിരിക്കണമെന്നു നിശ്ചയിച്ചു. അങ്ങനെ യേശുക്രിസ്തുവിന്റെ അരുമശിഷ്യനായ മാർതോമായുടെ കരങ്ങളാൽ സ്ഥാപിതമായ അരപ്പള്ളി-തിരുവിതാംകോട് സന്ദർശിക്കണമെന്നു തീരുമാനിക്കുകയും, ക്രമീകരണങ്ങൾ നടത്തുകയും ചെയ്തു.

തീർത്ഥയാത്രയ്ക്കു തയ്യാറായവർ 2007 ഡിസംബർ മാസം 19-ാം തീയതി രാത്രി 10.45ന് ദേവാലയ അങ്കണത്തിലെത്തിച്ചേർന്നു. പക്ഷെ പ്രതീക്ഷിച്ചതിലും കൂടുതൽ ആളുകൾ തിരുവിതാംകോട് തീർത്ഥയാത്രയ്ക്കു എത്തിയിരുന്നു. കുട്ടികളും, സ്ത്രീകളുമുൾപ്പടെ എഴുപതോളം പേർ യാത്രയ്ക്കുവേണ്ടി രജിസ്റ്റർ ചെയ്തു. തുടർന്ന് വന്നുചേർന്നവരുടെ സൗകര്യാർത്ഥം നമ്മുടെ ആറ് യുവാക്കൾ യാത്രയ്ക്കായി കരുതിയിരുന്ന ബസിൽ നിന്നു മാറി കാറിൽ യാത്ര ചെയ്യുന്നതിനു സന്നദ്ധത അറിയിച്ചു. അവരുടെ മഹാമനസ്കതയ്ക്കു ഇത്തരുണത്തിൽ നന്ദി അറിയിക്കട്ടെ. അങ്ങനെ രണ്ട് വാഹനങ്ങളിലായി, മലങ്കരസഭയുടെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനായ പരുമലതിരുമേനി കുരിശിൻതൊട്ടിയിലെ പ്രാർഥനയോടു കൂടി തിരുവിതാംകോട് തീർത്ഥയാത്ര ആരംഭിച്ചു.

ക്രിസ്തീയഗാനങ്ങളാലപിച്ചും, പരസ്പരം സംസാരിച്ചും, കുശലങ്ങൾ പറഞ്ഞും യാത്ര മുന്നോട്ടു നീങ്ങി. വെളുപ്പിനെ 4.15ന് വാഹനങ്ങൾ കന്യാകുമാരിയിലെത്തി. കന്യാകുമാരിയിൽ സൂര്യോദയം കാണണമെന്ന ആഗ്രഹത്തിൽ കടൽത്തീരം ലക്ഷ്യമാക്കി എല്ലാവരും നടന്നു. കടൽക്കരയിൽ അഭൂതപൂർവ്വമായ തിരക്ക് അനുഭവപ്പെട്ടു. ശബരിമല സീസണായിരുന്നതിനാൽ അയ്യപ്പൻമാരുടെ സംഘവും കടൽത്തീരത്തുണ്ടായിരുന്നു.

സൂര്യോദയം ദർശിക്കാനായി കടൽത്തീരത്തു വന്നവർ ചെറു സംഘങ്ങളായി ആകാശത്തേക്കു നോക്കി നിൽക്കുന്നു. അപ്പോൾ സമയം വെളുപ്പിനെ അഞ്ചുമണി. സമയം കടന്നു പൊയ്ക്കൊണ്ടിരുന്നു. അഞ്ചര-ആറ്-ആറര. സൂര്യോദയം ആരും ദർശിക്കാതെ സൂര്യന്റെ പ്രഭ എല്ലായിടത്തും പരന്നു. സൂര്യോദയം കാണുന്നതിനു ആഗ്രഹിച്ചിരുന്ന ഏവരും നിരാശരായി. അന്തരീക്ഷം മേഘാവൃതമായിരുന്നതിനാലും, മഴക്കാറ് ഉണ്ടായിരുന്നതിനാലുമാണ് ഉദയം ദർശിക്കാൻ സാധിക്കാതിരുന്നത്.

തുടർന്ന് യാത്ര നേരെ ബഥനി കോൺവെന്റ് കന്യാകുമാരിയിലേക്ക്, പ്രഭാതകൃത്യങ്ങൾ നിർവ്വഹിക്കുന്നതിനും, ഭക്ഷണം കഴിക്കുന്നതിനുമുള്ള എല്ലാ സൗകര്യങ്ങളും അവിടെ ക്രമീകരിച്ചിരുന്നു. സിസ്റ്റർ സുഗുണയുടെ നേതൃത്വത്തിൽ കോൺവെന്റിൽ തീർത്ഥാടകർക്ക് ഗംഭീര സ്വീകരണമാണ് ലഭിച്ചത്. പ്രഭാത ഭക്ഷണമായ് ഇഡ്ഡലിയും, ചായയും, പൂവൻപഴവും സന്തോഷത്തോടെ കഴിച്ച് കോൺവെന്റിൽ നിന്നും യാത്ര പറഞ്ഞിറങ്ങി.

തീർത്ഥയാത്ര പതിനൊന്നു മണിയോടു കൂടി പത്മനാഭപുരം കൊട്ടാരത്തിലെത്തി. കൊട്ടാരത്തിലെ കാഴ്ചകൾ കുട്ടികൾക്കും, മുതിർന്നവർക്കും കൗതുകകരമായിരുന്നു. രാജാവിന്റെ സദസ്സ്, 1000 പേർക്ക് ഒരേ സമയം ഭക്ഷണം കഴിക്കാവുന്ന ഊട്ടുപുര, സദ്യയ്ക്കുള്ള അച്ചാറുകൾ ശേഖരിക്കുന്ന വലിയ കൽഭരണികൾ, രാജാവിന് പള്ളിയുറങ്ങുന്നതിന് പച്ചമരുന്നിന്റെ തടി കൊണ്ടുണ്ടാക്കിയ കട്ടിൽ, കുറ്റവാളികളെ തൂക്കിലേറ്റുന്ന സ്ഥലം, വാൾ, കുന്തം, പരിച എന്നു വേണ്ട കൊട്ടാരത്തിലെ സർവ്വവും ഏവരും നോക്കിക്കണ്ടു.

അവിടെ നിന്നും, ഭാരതത്തിന്റെ, അപ്പോസ്തലന്റെ പാദസ്പർശനത്താൽ അനുഗ്രഹീതമായ തിരുവിതാംകോട് സെന്റ് മേരീസ് ദേവാലയത്തിലേക്ക് യാത്ര തിരിച്ചു. ഒരു മണിയായപ്പോൾ ദേവാലയത്തിൽ വാഹനം എത്തിച്ചേർന്നു. കന്യാകുമാരി ജില്ലയിലെ തക്കല ജംഗ്ഷനിൽ നിന്നും രണ്ടു കിലോമീറ്റർ പടിഞ്ഞാറായി തിരുവിതാംകോട് എന്ന ഗ്രാമത്തിലാണ് അരപ്പള്ളി സ്ഥിതി ചെയ്യുന്നത്. ഞങ്ങൾ എത്തുമ്പോൾ വന്ദ്യ ബർ സ്ലീബി റമ്പാച്ചൻ പള്ളിയിൽ ഉച്ചനമസ്കാരം നടത്തുകയായിരുന്നു. തീർത്ഥാടകർ ഏവരും നമസ്കാരത്തിൽ ഭക്തിപൂർവ്വം സംബന്ധിച്ചു. ഉച്ചനമസ്കാരത്തിനു ശേഷം പള്ളിയുടെ ചരിത്രത്തെക്കുറിച്ചും, പള്ളിയിലെത്തി അനുഗ്രഹം പ്രാപിച്ചു മടങ്ങുന്ന നൂറു കണക്കിനാളുകളുടെ അനുഭവകഥകളും വന്ദ്യറമ്പാച്ചൻ പറഞ്ഞുതന്നു.

എ. ഡി. 63-ൽ സ്ഥാപിച്ച കരിങ്കല്ലിൽ തീർത്ത ഈ ദേവാലയം അതിന്റെ നിർമ്മിതി കൊണ്ട് തന്നെ മനോഹരമാണ്. മലങ്കരസഭയുടെ മൂന്നാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കാലത്താണ് ഈ ദേവാലയത്തിന്റെ പുനരുദ്ധാരണത്തിന് സഭ ഊന്നൽ നൽകിയത്. 1942ൽ കൂട്ടുങ്കൽ ഗീവർഗീസ് റമ്പാനെ ഈ ദൗത്യത്തിന് സഭ നിയോഗിച്ചു.

25 അടി നീളവും, 16 അടി വീതിയും, 10 അടി ഉയരവും മാത്രമുണ്ടായിരുന്ന ദേവലയമാണിത്. കരിങ്കല്ലിൽ നിർമ്മിച്ചിരിക്കുന്ന ഭിത്തികൾ 2 1/2 അടി കനവും 10 അടി ഉയരവുമുള്ളവയാണ്. അതിൽ അഞ്ച് ഇഞ്ച് വീതിയും, ഏഴ് ഇഞ്ച് പൊക്കവുമുള്ള രണ്ട് കിളിവാതിലുകളും, 20 ഇഞ്ച് വീതിയും 4 അടി 9 ഇഞ്ച് പൊക്കവുമുള്ള കതകുകളുമാണുള്ളത്. പ്രധാന വാതിലിന്റെ ഉയരം 5 1/2 അടിയും വീതി 2.75 അടിയുമാണ്. പ്രധാന വാതിലിന്റെ മുൻഭാഗത്തു വിശുദ്ധ ബലിയ്ക്കു ഉപയോഗിക്കുന്ന അപ്പത്തിന്റെയും, വീഞ്ഞു പകരുന്ന കാസായുടെയും, അതിന്റെ രണ്ടു വശത്തും മാലാഖമാരുടെയും രൂപങ്ങളും ദർശിക്കാൻ സാധിക്കും.

ചെറിയ പൂക്കളുടെ ചിത്രപ്പണികളോടു കൂടിയ ചെറുതും, അതേ സമയം തന്നെ പുരാതനവുമായ മാമോദീസാ തൊട്ടിയാണ് ദേവാലയത്തിലുള്ളത്. ഹൈക്കലയുടെ മദ്ധ്യ ഭാഗത്ത് കാണുന്ന ചിത്രപ്പണികളോടു കൂടിയ ചെറിയ മേശയുടെ രൂപത്തിലുള്ള പീഠം പോർച്ചുഗീസുകാർ പള്ളിയ്ക്കു നൽകിയിട്ടുള്ളതാണ്. ഇതിന്റെ മുൻഭാഗത്ത് താക്കോൽ പിടിച്ച് നിൽക്കുന്ന പത്രോസ് ശ്ലീഹായുടെയും, വാൾ ഏന്തി നിൽക്കുന്ന പൗലോസ് ശ്ലീഹായുടെയും ചിത്രങ്ങൾ പീഠത്തിന്റെ ഒരു വശത്ത് പെലിക്കൺ പക്ഷിയുടെയും മറുവശത്തു ഒരു വലിയ കുരിശും അതിനു താഴെ മാലാഖമാരുടെയും, പക്ഷികളുടെയും, സസ്യങ്ങളുടെയും, രണ്ടു തലയോട്ടികളുടെയും ചിത്രങ്ങളും കാണാൻ കഴിയും. പീഠത്തിലെ ചിത്രങ്ങൾക്ക് ഏതുതരം ചായമാണ് ഉപയോഗിച്ചിരിക്കുന്നതെന്നു നിശ്ചയമില്ല.

# യുവജനപ്രസ്ഥാനത്തിന്റെ കാൽനൂറ്റാണ്ട് (1983 – 2008)

**തോമസ് ലാൽ**

ഇടവകയുടെ രൂപീകരണത്തിനു ശേഷമുള്ള മൂന്നാം തലമുറയുടെ നേതൃത്വത്തിൽ യുവജനപ്രസ്ഥാന പ്രവർത്തനങ്ങൾ ഏകോപിപ്പിച്ചത് സുവർണ്ണജൂബിലി വർഷമായ 1983-ൽ ആയിരുന്നു. ശ്രീ. റജി. കെ. ഏബ്രഹാം (കാഞ്ഞിരത്തുംമൂട്ടിൽ) ആയിരുന്നു പ്രഥമ സെക്രട്ടറി. അന്നു മുതലാണ് ജന്മദിന സംഭാവനകൾ ഉപയോഗിച്ച് ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ഫണ്ട് സമാഹരിക്കുവാൻ തുടങ്ങിയത്.

പെരുന്നാളിന് നാരങ്ങാവെള്ളം വിറ്റും മുന്തിരി ജ്യൂസ് വിറ്റും പ്രസ്ഥാനത്തിന് ആവശ്യമായ ഫണ്ട് സ്വരൂപിച്ചത് ഓർക്കുന്നു. 1984-ൽ പള്ളി പെരുന്നാളിനോടനുബന്ധിച്ച് നടത്തിയ 'സംതൃപ്തി കൂൾബാർ' ഇന്നും ഇടയ്ക്കിടയ്ക്ക് മനസ്സിൽ ഓടിക്കയറും.

ഇടവകാംഗങ്ങളിൽ ആർക്കും തന്നെ ഒരു കാറോ ടൂവീലറോ ഇല്ലാത്ത കാലം. സൈക്കിളായിരുന്നു താരം. സൈക്കിളിൽ പള്ളിയിൽ വരുന്നവരുടെ പിന്നാലെ കുട്ടികൾ ഓടിക്കൂടുമായിരുന്നു. അന്നു കോത്തലയിൽ ടി. വി യും ക്രിക്കറ്റും ഒന്നും ഇല്ലായിരുന്നു. ഗോലികളിയും കുട്ടിയും കോലും സാറ്റുകളിയും നാടൻ പന്തുകളിയും കിളികളിയും ഇന്നു ഓർമ്മയിൽ നിൽക്കുന്നു.

**1994 വരെ**

94 വരേയുള്ള ഒരു വ്യാഴവട്ടക്കാലം. പ്രസ്ഥാനത്തിന്റെ ശക്തി സംഭരിക്കുന്നതിന്റെ കാലയളവ് ആയിരുന്നു. പള്ളി കഴിഞ്ഞ് ഭവനത്തിലേക്കു പോകുന്ന കൗമാരപയ്യന്മാരെ കാണുമ്പോൾ "ഇവനെ നമുക്കു പിടിക്കണം" എന്ന് പല സീനീയർ പ്രവർത്തകരും പറഞ്ഞത് ഓർക്കുന്നു. ഒരാൾക്ക് ഒരു വർഷം എന്ന രീതിയിലായിരുന്നു ഭരണസമിതിയിലേക്കുള്ള തെരഞ്ഞെടുപ്പ് ഒക്കെ നടന്നിരുന്നത്. സെക്രട്ടറി ആയി പ്രവർത്തിച്ചിട്ടുള്ള പലരും അവരുടെ കാലാവധിക്ക് ശേഷമാണ്, കൂടുതൽ ഫലങ്ങൾ പ്രസ്ഥാനത്തിന് നൽകിയിട്ടുള്ളത്. മുഖ്യസ്ഥാനത്തിനുള്ള കടിപിടി അന്നേ പ്രസ്ഥാനത്തിൽ ഇല്ലാത്തതാണ്. ഇന്ന് അത് ദൃശ്യമാണ്. ഈ രീതിയിൽ യുവജന മനസ്സുകളെ പരുവപ്പെടുത്തിയ, സ്വപ്നങ്ങൾ കണ്ടിരുന്ന, പല സീനിയർ പ്രവർത്തകർക്കും ഓർമ്മയുടെ പൂച്ചെണ്ടിൽ ഇത് എന്നും സൂക്ഷിക്കാം. ഈ കാൽ നൂറ്റാണ്ടിൽ ഒരിക്കൽ പോലും യുവജനപ്രസ്ഥാനത്തിന്റെ ഭാരവാഹികളായി പ്രവർത്തിക്കാത്ത അനേക-മുൻ നിര പ്രവർത്തകരുണ്ട്. കോത്തല യുവജനപ്രസ്ഥാനത്തിന്റെ മുഖ്യസവിശേഷതയായി എടുത്തു പറയാകുന്ന വസ്തുതയാണിത്. പഠനവുമായി ബന്ധപ്പെട്ട് ഇടവകയ്ക്കു പുറത്ത്, കേരളത്തിന് വെളിയിൽ ആയിരുന്ന പല പ്രവർത്തകരും അവധിക്കു വരുമ്പോഴും മറ്റും പ്രസ്ഥാന അംഗങ്ങളുമായുള്ള ബന്ധം അരക്കിട്ടുറപ്പിച്ചിരുന്നു. കണ്ണിമുറിയാത്ത ആ സ്നേഹബന്ധത്തിന് തമ്പുരാനു പന്ത്രണ്ടു ശ്ലീഹന്മാരും ഇന്നു കൂട്ടായിരിക്കുന്നു.

**2000 വരെ**

94 മുതൽ 2000 വരെയുള്ള കാലം വിജ്ഞാനസമ്പാദനത്തിന്റെ കാലയളവ് ആയിരുന്നു. യുവജനപ്രസ്ഥാനത്തിന്റെ 'കപ്പയോഗം' എന്നറിയപ്പെടുന്ന ഭവനങ്ങളിലെ കൂട്ടായ്മയുടെ സുവർണ്ണ യുഗമായിരുന്നു ഇക്കാലം.

---

പഞ്ചലോഹത്താൽ നിർമ്മിതമായ ഒരു ചെറിയ ധൂപക്കുറ്റി ഇവിടെയുണ്ട്. ദേവാലയത്തിന്റെ പിൻഭാഗത്ത് ഭിത്തിയുടെ മുകളിൽ പാമ്പ് പത്തി വിടർത്തി നിൽക്കുന്നതുപോലെയുള്ള മൂന്ന് രൂപങ്ങൾ കൊത്തിവച്ചിട്ടുണ്ട്. തോമാശ്ലീഹായുടെ കാലത്ത് കാൽ കഴുകാൻ ഉപയോഗിച്ചിരുന്നതായി കരുതപ്പെടുന്ന കരിങ്കല്ലിൽ നിർമ്മിച്ച പീഠം വളരെ ആകർഷകമാണ്.

പള്ളി അകത്ത് കിഴക്കോട്ട് തിരിഞ്ഞുനിൽക്കുമ്പോൾ ഭിത്തിയിൽ വലത്തു വശത്തായി ഒരു കുരിശടയാളം ഉണ്ട്. ഈ കുരിശിൽ തൊട്ട് പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിക്കുന്നവർ അനേകരാണെന്ന് വന്ദ്യ റമ്പാച്ചൻ സാക്ഷ്യപ്പെടുത്തുന്നു. രോഗസൗഖ്യം, സന്താനസൗഭാഗ്യം, കുടുംബസമാധാനം, സാമ്പത്തികഭദ്രത, എന്നിങ്ങനെ അനവധി അനവധി അനുഗ്രഹങ്ങൾ അരുമ പിതാവിന്റെ ആണിപ്പഴുതിൽ തൊട്ട അപ്പോസ്തോലന്റെ കൈകളാൽ സ്ഥാപിച്ച കുരിശിൽ തൊട്ട് പ്രാർഥിക്കുന്ന വ്യക്തികൾക്ക് അനുദിനം ലഭിക്കുന്നു.

തിരുവിതാംകോട് സെന്റ് മേരീസ് ദേവാലയത്തെ അന്താരാഷ്ട്ര മാർത്തോമൻ തീർത്ഥാടന കേന്ദ്രമായി സഭ പ്രഖ്യാപിച്ചതിനു ശേഷം ആദ്യം ആ പള്ളി സന്ദർശിച്ച തീർഥാടകസംഘമാണ് നമ്മുടേത് എന്നതിൽ നമുക്കഭിമാനിക്കാം. അതുപോലെ തന്നെ മാർ തോമാ ശ്ലീഹായിൽ എ. ഡി. 54-ൽ സ്ഥാപിക്കപ്പെടുകയും, അന്താരാഷ്ട്ര മാർത്തോമൻ തീർത്ഥാടന കേന്ദ്രമായി സഭ പ്രഖ്യാപിക്കുകയും ചെയ്ത നിരണം സെന്റ് മേരീസ് പള്ളി സന്ദർശിക്കുന്നതിനും, അവിടെ നിന്നും നമ്മുടെ പള്ളിയുടെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളുടെ സമാപനത്തോടനുബന്ധിച്ചുള്ള ദീപശിഖാ പ്രയാണം ആരംഭിയ്ക്കുന്നതിനും ഇടയായതിൽ നമുക്കാഹ്ലാദിക്കാം. മലങ്കര സഭ ഈ ദേവാലയങ്ങളെ തീർത്ഥാടനകേന്ദ്രമായി പ്രഖ്യാപിക്കുന്നതിനു മുമ്പു തന്നെ ഈ പള്ളികൾ സന്ദർശിക്കുന്നത് ജൂബിലി ആജൻഡയിൽ ഉൾപ്പെടുത്തുന്നതിന് കോത്തലക്കാർക്ക് ഉൾവിളി തോന്നിയത് യാദൃശ്ചികമല്ല.

തികച്ചും ഏകാഗ്രമായ അന്തരീക്ഷത്തിൽ തീർത്ഥാടകർ പള്ളിയിലിരുന്ന് പ്രാർത്ഥിച്ചു. പള്ളിയുടെ മുറ്റത്ത് തന്നെയുള്ള ഒരു പന്തലിൽ തീർത്ഥാടകർക്ക് ഉച്ചഭക്ഷണം ക്രമീകരിച്ചിരുന്നു. റമ്പാച്ചനും മറ്റുള്ളവർക്കും നന്ദി രേഖപ്പെടുത്തി തീർത്ഥാടകസംഘം പള്ളിയിൽ നിന്നും യാത്ര തിരിച്ചു.

തുടർന്ന് യാത്ര ശംഖുമുഖത്ത് എത്തിച്ചേർന്നു. കടൽത്തീരത്ത് ഏവരും വിശ്രമിച്ചു. മുതിർന്നവർ കുട്ടികളുടെ കൈ പിടിച്ച് കടൽ വെള്ളത്തിൽ ഇറങ്ങി. ആറുമണിയോടു കൂടി അവിടെ നിന്നും തിരികെ യാത്ര തിരിച്ചു. പതിനൊന്നു മണിയോടുകൂടി തീർത്ഥാടക സംഘം കോത്തല പള്ളിയിലെത്തിച്ചേർന്നു. യാതൊരു ആപത്തും കൂടാതെ കാത്തു പരിപാലിക്കുകയും വളരെ സന്തോഷകരമായ ഒരു ദിവസം സമ്മാനിക്കുകയും ചെയ്ത പരമകാരുണ്യവാനായ ദൈവത്തിന് നന്ദിയർപ്പിച്ചും, പരിശുദ്ധ പന്തിരുശ്ലീഹൻമാരുടെ മധ്യസ്ഥതയിൽ ശരണപ്പെട്ടും തീർത്ഥാടകർ സ്വഭവനങ്ങളിലേക്കു യാത്രയായി.

. . .

ആകാശത്തിന് മേലും കീഴുമുള്ള, അനന്തവും അജ്ഞാതവുമായ നൂറായിരം കൂട്ട കാര്യങ്ങളെക്കുറിച്ച് യുവജനങ്ങൾ വട്ടമിരുന്ന് ചർച്ച ചെയ്തിരുന്നു. ആദ്യവും അവസാനവും പ്രാർത്ഥനയും പരിസമാപ്തിയിൽ കപ്പയും ഉണ്ടായിരുന്നു. പ്രകൃതിജീവനം, ജൈവവൈവിധ്യം, മാനവമൈത്രി, ധൂപാർപ്പണം, സർവോദയം, ക്രൈസ്തവകലകൾ, പരസ്പരാന്ദന ജീവിതം, അണുവിസ്ഫോടനം, മദ്യവർജ്ജനം തുടങ്ങി സാമൂഹിക സാംസ്കാരിക ആദ്ധ്യാത്മിക രംഗത്തുള്ള മിക്ക വിഷയങ്ങളെക്കുറിച്ച് ചിന്തിച്ച്, രാത്രി വെളുപ്പിച്ചിട്ടുണ്ട്. അഖില മലങ്കര യുവജനപ്രസ്ഥാനത്തിലും ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലും ഇത് ചർച്ചാ വിഷയമായിട്ടുണ്ട്. പഴയസെമിനാരിയിലും നമ്മുടെ സമാധാന ആഹ്വാനങ്ങൾ പ്രദക്ഷിണം മുഖേന പ്രചരിപ്പിച്ചിരുന്നു. ഒസ്താത്തിയോസ് തിരുമേനിയും യാക്കോബായ വിഭാഗത്തിലെ പീലക്സിനോസ് തിരുമേനിയും തമ്മിലുള്ള സമാധാന കത്തിടപാടുകൾക്ക് നാം സാക്ഷ്യം വഹിച്ചിരുന്നു. 2005-ലെ മെത്രാൻ തെരഞ്ഞെടുപ്പിന് പ്രദക്ഷിണം സർവേ നടത്തി കണ്ടെത്തിയ നാല് പേരാണ് മെത്രാൻ തിരഞ്ഞെടുപ്പിൽ വിജയിച്ചത്.

പാമ്പാടി തിരുമേനിയുടെ കുന്നകുളം യാത്രയുടെ സപ്തതി വർഷത്തിൽ കുന്നംകുളത്തിന് 'സ്നേഹയാത്ര' സംഘടിപ്പിച്ചു. പാമ്പാടി തിരുമേനിയുമായി ബന്ധപ്പെട്ടുള്ളവരെ കണ്ടെത്തി അവരുമായി സംസാരിച്ച് അനുഭവങ്ങൾ ശേഖരിച്ചു.

കഴിഞ്ഞ കാൽ നൂറ്റാണ്ടിലെ രണ്ടു പ്രാവശ്യം ഏറ്റവും നല്ല യുവജനപ്രസ്ഥാനമായി സെഹിയോൻ യുവജന പ്രസ്ഥാനം തിരഞ്ഞെടുക്കപ്പെടുകയുണ്ടായി. ഏറ്റവും മികച്ച പ്രസിദ്ധീകരണത്തിനുള്ള ചീഫ് എഡിറ്റേഴ്സ് ട്രോഫി 'പ്രദക്ഷിണം' രണ്ടു പ്രാവശ്യം നേടുകയുണ്ടായി.

മലങ്കരസഭയിലെ ഇരുവിഭാഗത്തിലുള്ള മെത്രാപ്പൊലീത്താമാർ തൃശൂർ കൽദായ സഭ തലവൻ മാർ അപ്രേം മെത്രാപ്പൊലീത്ത തൊഴിയൂർ സഭാ അധ്യക്ഷൻ എന്നിവരുമായി നാം ചർച്ചകൾ നടത്തി. മലങ്കരയുടെ (ഇപ്പോഴത്തെ നിയുക്ത കാതോലിക്കയുടെ) കുന്നംകുളം ഭദ്രാസനാധിപനായിരുന്ന അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അരമനയിൽ താമസിച്ച് തിരുമേനിയോടൊത്ത് ചിലവഴിച്ച നിമിഷങ്ങൾ പ്രസ്ഥാനം പ്രവർത്തകർക്ക് എന്ത് ആനന്ദദായകമാണ്. മലങ്കരസഭയുടെ വൈദീക അവൈദിക നിരയിൽ നിറഞ്ഞ് നിൽക്കുന്ന റവ. ഫാ. കെ. എം. ജോർജ്ജ്, റവ. ഫാ. ഡോ. ജേക്കബ് കുര്യൻ പ്രൊഫ. ടൈറ്റസ് വർക്കി, പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട് എന്നിവരുമായി അഭിമുഖങ്ങൾ.

**2000 മുതൽ**

സഹസ്രാബ്ദത്തിന്റെ സംക്രമണ മുഹൂർത്തത്തിൽ മെഴുകുതിരി വെട്ടത്തിൽ പുതിയ സഹസ്രാബ്ദത്തെയും പുതിയ നൂറ്റാണ്ടിനെയും വരവേറ്റത് ഓർക്കുന്നു.

ഇക്കാലത്താണ് അയൽക്കൂട്ട പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവും പരസ്പരാനന്ദ ജീവിതത്തിന്റെ പ്രയോക്താവുമായ ആലപ്പുഴ കഞ്ഞിപ്പാടം പങ്കജാക്ഷക്കുറുപ്പ് ചേട്ടനുമായി ബന്ധപ്പെടുന്നത്. മീറ്റിംഗുകൾ വച്ച നമ്മുടെ ഭവനങ്ങൾ കഴിഞ്ഞപ്പോൾ ഒരു ചിന്ത, മീറ്റിംഗ് ഒരു അക്രൈസ്തവ ഭവനത്തിൽ കൂടിയാൽ എങ്ങനെയിരിക്കും. അങ്ങനെ കൂടിയ മീറ്റിംഗുകളെപ്പറ്റി കോത്തല നാടിന്റെ അങ്ങും ഇങ്ങും ഒത്തിരി ഒത്തിരി സംസാരങ്ങൾ ഉണ്ടായിട്ടുള്ളതാണ്. വെള്ളകല്ലുങ്കൽ ശ്രീ. വി. ജി. രാമചന്ദ്രൻ നായരുടെ ഭവനത്തിലും പാലയ്ക്കൽ സുകുമാരൻ ചേട്ടന്റെ ഭവനത്തിലും ദർശനം പങ്കജാക്ഷക്കുറുപ്പ് ചേട്ടൻ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കടന്ന് വന്നത് നമ്മുടെ ചരിത്രത്തിൽ തങ്കലിപികളിൽ എഴുതാവുന്ന വസ്തുതയാണ്. മാനുഷിക ധ്യാനമെന്ന സാധന കുറുപ്പ് ചേട്ടനിൽ നിന്ന് അന്നാണ് നാം മനസ്സിലാക്കിയത്.

**പ്രദക്ഷിണം**

അറിഞ്ഞതും കേട്ടതും പ്രസിദ്ധീകരിക്കണം എന്നുള്ള ഒരാ ഗ്രഹം പ്രസ്ഥാന പ്രവർത്തകരുടെ മനസ്സിൽ ഉണ്ടായിരുന്നു. കോത്ത ലപള്ളി നമ്മുടെ മാത്രമല്ല നമ്മുടെ നാടിന്റേതും കൂടിയാവണം എന്നുള്ള ചിന്തയിൽ പ്രദക്ഷിണം ജന്മമെടുത്തു. 2001- ജനുവരിയിൽ പ്രദക്ഷിണത്തിന്റെ ആദ്യലക്കം പുറത്തിറങ്ങി. മലങ്കരസഭയുടെ കക്ഷിവഴക്ക് ഏറ്റവും മൂർഛിച്ചിരുന്ന സമയത്ത് ഓർത്തഡോക്സ്-യാക്കോബായക്കാരുടെ ശവപ്പെട്ടിയാണെങ്കിൽ അത് താഴെ പോയാലും ശവപ്പെട്ടി കമ്പനിക്കാര് ഗ്യാരണ്ടി കൊടുത്തിരുന്ന കാലത്ത് മലങ്കരയിൽ അങ്ങോളം ഇങ്ങോളം നാം സഞ്ചരിച്ചുകൊണ്ടിരുന്നു. തിരുവനന്തപുരത്തും നിരണത്തും കുന്നുകുളത്തും മൂവാറ്റുപുഴയിലും മുളന്തുരുത്തിയും വെട്ടിക്കലും എറണാകുളത്തും പരുമലയിലും സംഘടിച്ചു. പാമ്പാടി യോഹന്നാൻ റമ്പാച്ചനും വൈദിക സെമിനാരിയുടെ വൈസ്. പ്രൻസിപ്പൽ ജേക്കബ് കുര്യൻ അച്ചനും എപ്പോഴും പ്രസ്ഥാനം പ്രവർത്തനങ്ങൾക്ക് പ്രോത്സാഹനം നൽകിയിട്ടുണ്ട്. മുൻമുഖ്യ മന്ത്രിയും പുതുപ്പള്ളി എം. എൽ. എ. യുമായ ശ്രീ. ഉമ്മൻ ചാണ്ടി, മലയാള മനോരമ ചീഫ് എഡിറ്റർ ശ്രീ. കെ. എം. മാത്യു എന്നിവർ പ്രദക്ഷിണത്തിന്റെ പ്രവർത്തനങ്ങൾ സാകൂതം വീക്ഷിച്ചിട്ടുണ്ട്.

**സ്ത്രീ ശാക്തീകരണം**

സഭയിൽ സ്ത്രീകൾക്ക് അർഹമായ നീതിയും പരിഗണനയും നൽകണം എന്ന ലക്ഷ്യത്തോടെ 2005 ജനു. 26-ന് അഖില മലങ്കര അടിസ്ഥാനത്തിൽ സംഘടിപ്പിച്ച സ്ത്രീ ശാക്തീകരണ സമ്മേളനം യുവജനപ്രസ്ഥാന ചരിത്രത്തിലെ ഒരു നാഴികക്കല്ലായിരുന്നു. വന്ദ്യ ഗബ്രിയേൽ റമ്പാൻ, അഡ്വ. ജയ്സി കരിങ്ങാട്ടിൽ, പ്രമീളാ ദേവി, അക്കാമ്മ പോൾ, മേഴ്സി ജോൺ മാത്യു എന്നിവർ നേതൃത്വം നൽകി. സഭയ്ക്കാകമാനം പുതിയ കാഴ്ചപ്പാട് പകരുവാൻ ഈ സമ്മേളനം അതിന്റെ പങ്ക് വഹിച്ചിട്ടുണ്ട് എന്ന് നിസ്സംശയം പറയാം.

പ്രസ്ഥാനത്തിന്റെ പ്രവർത്തനത്തിന് എന്നും താങ്ങായി നമ്മുടെ ഇടവകയിൽ പ്രവർത്തിച്ചിരുന്ന റവ. ഫാ. തോമസ് ഏബ്രഹാം, റവ. ഫാ. ജേക്കബ് കുര്യൻ റവ. ഫാ. കെ. എം സക്കറിയ, റവ. ഫാ. പി. യു. കുരുവിള, റവ. ഫാ. തോമസ് വർഗീസ് കാവുങ്കൽ, റവ. ഫാ. പി. സി. തോമസ്, റവ. ഫാ. പി. എ. മാത്യു, റവ. ഫാ. പോൾ ഏബ്രഹാം, റവ. ഫാ. എ. എം. പൗലോസ് ആത്തുങ്കൽ എന്നിവരെ നന്ദിയോടെ സ്മരിക്കുന്നു. നമ്മുടെ പ്രസിഡന്റ് ആയി ഈപ്പോൾ സേവനം അനുഷ്ഠിക്കുന്ന വികാരി റവ. ഫാ. പി. എം. വറുഗീസ് മാത്തശേരിൽ അച്ചനോടുള്ള കടപ്പാടുകൾ ഈ സമയം അറിയിക്കുന്നു.

സീനിയർ യുവജന നിരയിലുള്ളവരുടെ തലകളിൽ വെള്ളികമ്പികൾ പ്രത്യക്ഷപ്പെട്ടപ്പോൾ അവർ പുതിയ തലമുറയ്ക്കു വഴിമാറി, സീനിയർ ഫ്രണ്ട്സ് എന്ന പേരിൽ പ്രവർത്തിക്കുന്നു. 83 മുതലുള്ള 25 സംവൽസരങ്ങൾ പിന്നുടുന്ന ഈ വേളയിൽ 'പ്രദക്ഷിണം' ചെറിയ ഇടവേളയ്ക്കു ശേഷം പ്രസിദ്ധീകരിക്കുവാൻ താത്പര്യം കാണിച്ച സെഹിയോൻ യുവജനപ്രസ്ഥാനം സുഹൃത്തുക്കളെ അഭിനന്ദിച്ചുകൊണ്ട്, നിങ്ങളുടെ എല്ലാ നല്ല പ്രവർത്തനങ്ങൾക്കും സീനിയർഫ്രണ്ട്സ് എന്ന പങ്കാളികൾ ആവും എന്നറിയിക്കുന്നു. ഇപ്പോഴത്തെ ബാലന്മാർ - ബാലികമാർ അവരാണ് ശതാബ്ദി വർഷത്തെ യുവജനങ്ങൾ - അവരെ നേടിയെടുക്കാൻ നമുക്ക് ഒത്തൊരുമിച്ച് യത്നിക്കാം. ദൈവകൃപയുണ്ടാകട്ടെ.

❑



Printed and Published by Secretary, Sehion Orthodox Christian Youth Movement, Kothala P. O., Pampady. Ph. 0481 - 2506183.
Printed at Sophia Print House, Kottayam. Managing Editor: Fr. P. M. Varghese Mathasseril Editor: Monson Kurian